


# മലങ്കരസഭ

ഫെബ്രുവരി 1999

ശതാഭിഷിക്ത നിറവിൽ പ. ബാവാതിരുമേനിക്ക് മലങ്കരസഭയുടെ ആശംസകൾ

# 25- Death Anniversary

**30-1-1999**









'നിന്റെ മഹത്വമുദിക്കും നാൾ
നിൽക്കണമിവൾ വലഭാഗത്ത്'

# DAISIKUTTY

**Kochukademthottil, Chenganoor**

# മലങ്കരസഭ

ദേവലോകം കോട്ടയം- 686038
ലക്കം: 2 പുസ്തകം 55
ഫെബ്രുവരി 1999



**PATRON SAINT**



TYPESETTING: *ORBIT DTP, KOTTAYAM*

## എഡിറ്റോറിയൽ

### ശതാഭിഷിക്തനായ പ:ബാവാ തിരുമേനി

1999 ജനുവരി മുപ്പതിന് പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിക്ക് എൺപത്തഞ്ചു വയസു തികഞ്ഞു. ഭാരത സാംസ്ക്കാരിക പാരമ്പര്യമനുസരിച്ച് ശതാഭിഷേക വർഷമാണ് കഴിഞ്ഞിരിക്കുന്നത്. ഒരു വർഷം പന്ത്രണ്ടു പൂർണ്ണ ചന്ദ്രന്മാരെ ദർശിക്കുന്നു എന്ന തോതനുസരിച്ച് എൺപത്തിനാലു വയസാകുമ്പോൾ ഒരാൾ ആയിരം പൂർണ്ണചന്ദ്രദർശനം പൂർത്തിയാക്കിയിരിക്കും. അങ്ങനെ നൂറുപൂർണ്ണികൾ പൂർത്തിയാകുന്നതിനെ 'ശതാഭിഷേകം' എന്ന് വിശേഷിപ്പിക്കുന്നു. പരിശുദ്ധ ബാവാ തിരുമേനി ശതാഭിഷേക പ്രഭാപൂരത്തിൽ പ്രശോഭിക്കുന്ന ഈ സന്ദർഭത്തിൽ സഭാമക്കൾ പ്രാർത്ഥനാപുരസ്സരം ഭക്ത്യാദരങ്ങൾ അർപ്പിക്കുന്നു.

വൈദികനായി പന്ത്രണ്ടു വർഷവും, മേല്പട്ടക്കാരനായി മുപ്പത്തെട്ടു വർഷവും, പൗരസ്ത്യ കാതോലിക്കായും മലങ്കരമെത്രാപ്പോലീത്തായുമായി 1991 മുതൽ ഇത്രകാലവും സമർപ്പിത ജീവിതത്തിന്റെ ചുവടുകൾ വച്ച പ:പിതാവ് തിരിഞ്ഞുനോക്കുമ്പോൾ കൃപയുടെ നീർച്ചാലിൽ ദിവ്യപരിപാലനമറിഞ്ഞതിന്റെ ആശ്വാസനിശ്വാസങ്ങൾ! ദയറാജീവിതപാതയിലും, വിദ്യാഭ്യാസ മേഖലയിലും, അജപാലന വീഥിയിലും, സഭാ സൗഹൃദവേദികളിലും മതമൈത്രീസംരംഭങ്ങളിലും എന്നുവേണ്ട എത്രമാത്രം പരപ്പുള്ള ജീവിതമാണത്! ഉപാസത്തിലും പ്രാർത്ഥനയിലും കടഞ്ഞെടുത്ത ആ ദൈവികപ്രഭ മനുഷ്യരോടു കൂടെയുള്ള ദൈവത്തിന്റെ കൂടാരം തന്നെ.

ഉറക്കത്തിലും ഉണർവ്വിലും ഒരു സ്വരം മാത്രം ആ നാവിൽ നിന്നുയരുന്നു: "സഭാസമാധാനം." അതിനുവേണ്ടി കൈത്താങ്ങൽ നൽകുവാൻ കെല്പുള്ള പലരും ചുമതലയുള്ള പലരും പിന്മാറി നിൽക്കുന്നതിനെക്കുറിച്ചുള്ള ഒരാത്മനൊമ്പരം ഇന്ന് പ:പിതാവിന്റെ സ്വകാര്യദുഃഖങ്ങളിലൊന്നായി അവശേഷിക്കുന്നു.

*ഫാ. ഡോ. ജേക്കബ് കുര്യൻ*

## ഇതളുകൾ



# ഗിവ്സൈറ്റ് പ്രൊജക്ട്

**കാര്യമ്പാടി കണ്ണാശുപത്രി, P.O., കാര്യമ്പാടി - 673 591 വയനാട്, കേരള, ഇൻഡ്യ.**

ഒരു ട്രൈബൽ ജില്ലയായി അറിയപ്പെടുന്ന വയനാട്ടിൽ മലങ്കരസഭാവകയായി 1986 ജനുവരി 17നു കാര്യമ്പാടി കണ്ണാശുപത്രി ആരംഭിച്ചു. ഈ സ്ഥാപനത്തിന്റെ പ്രസിഡണ്ടും രക്ഷാധികാരിയും പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനിയാണ്. വൈസ് പ്രസിഡണ്ട് അഭിവന്ദ്യ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയാണ്. അർഹിക്കുന്ന സാധു രോഗികളെ ഇവിടെ സൗജന്യമായി ചികിത്സിക്കുന്നു. അവർക്ക് ഭക്ഷണവും നൽകിവരുന്നു. 1997 സാമ്പത്തിക വർഷത്തിൽ മാത്രം 7,10,671 രൂപയുടെ സൗജന്യ ചികിത്സ നല്കുകയുണ്ടായി. 1998 മാർച്ച് 31 വരെ 6178 നേത്ര ശസ്ത്രക്രിയ നടത്തിയതിൽ 2126 എണ്ണം സൗജന്യമായിരുന്നു. ഇൻട്രാ ഓക്കുലർ ലെൻസ് (IOL) വച്ചുള്ള ശസ്ത്രക്രിയ കൂടുതൽ ചിലവുള്ളതാണെങ്കിലും 1034 പേർക്ക് സൗജന്യമായി നടത്തിക്കൊടുത്തു.

ആശുപത്രിയുടെ കമ്മ്യൂണറ്റി ഐകെയർ സന്നദ്ധഭടന്മാർ വയനാട്ടിലെ വിവിധ ഗ്രാമപഞ്ചായത്തുകളിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ഇവർ ഓരോ ഭവനങ്ങളിലും കടന്നുചെന്ന് കാഴ്ചയില്ലാത്ത പാവപ്പെട്ടവരെ പ്രത്യേകിച്ചും ആദിവാസികളെ തേടിപ്പിടിച്ച് ആശുപത്രിയിൽ എത്തിക്കുന്നു. ഇവരെ ആശുപത്രിയിൽ കിടത്തി, ചികിത്സയും ഭക്ഷണവും നല്കി, ശസ്ത്രക്രിയ നടത്തി കാഴ്ചയുള്ളവരാക്കി തിരിച്ചയയ്ക്കുന്നു. തിമിരം മൂലം അന്ധരായി ജീവിതത്തിൽ ആശയില്ലാതെ നരകിച്ചു കഴിയുന്ന ഈ മനുഷ്യമക്കൾക്കു ഒരു പുതിയ ജീവിതം നല്കുവാൻ കാര്യമ്പാടി കണ്ണാശുപത്രിയുടെ "ഗിവ്സൈറ്റ് പ്രോജക്ടിലൂടെ" മലങ്കരസഭയ്ക്കു സാധിക്കുന്നു.

ഈ മഹത്തായ പ്രവർത്തനത്തിന് സന്മനസ്സുള്ളവരുടെ സഹായം ഞങ്ങൾ അഭ്യർത്ഥിക്കുന്നു. IOL വച്ച് ഒരന്ധന് കാഴ്ചനല്കാൻ മേലിൽ 1000 രൂപയും സാധാരണ ശസ്ത്രക്രിയ വഴി കാഴ്ചനല്കാൻ 500 രൂപയും ഗിവ്സൈറ്റ് പ്രോജക്ടിലേക്ക് സംഭാവന നല്കിയാൽ നിങ്ങളുടെ സഹായത്താൽ ഏതെങ്കിലും ഒരു പാവപ്പെട്ട അന്ധൻ കാഴ്ചയുള്ളവനായി മാറുന്നു. കാഴ്ച ലഭിച്ചയാളെ സംബന്ധിച്ച വിവരങ്ങൾ നിങ്ങളെ അറിയിക്കുന്നതുമാണ്.

നിങ്ങളുടെ സംഭാവനകൾ ചെക്ക്/ഡ്രാഫ്ട്/മണിഓർഡർ ആയിട്ട് ഗിവ്സൈറ്റ് പ്രോജക്ടിലേക്കുള്ള സംഭാവന എന്നെഴുതി ആശുപത്രി ഡയറക്ടർ ഡോ. പി.ഐ. മോഹൻ -M.S., D.O., M.S.; M.O.S.C. മെഡിക്കൽ മിഷൻ ഐഹോസ്പിറ്റൽ, **P.O. കാര്യമ്പാടി, 673591, വയനാട്, കേരള** എന്ന വിലാസത്തിൽ അയച്ചുതരിക.

*N.B.:* 1. സംഭാവനകൾ നല്കുന്നവർക്ക് ഇൻകംടാക്സ് 80 G പ്രകാരം ടാക്സ് ആനുകൂല്യം കിട്ടുന്നതാണ്. 2. വിദേശങ്ങളിൽ നിന്നുള്ള സഹായങ്ങൾ സ്വീകരിക്കുന്നതിനു കേന്ദ്രഗവൺമെന്റിൽ നിന്നുള്ള പ്രത്യേക അനുവാദം (FCRA) ഈ ആശുപത്രിക്കു ലഭിച്ചിട്ടുണ്ട്.

ആശുപത്രി സമിതിക്കുവേണ്ടി സെക്രട്ടറി *(ഫാദർ അബ്രഹാം മാത്യു എടേക്കാട്ട്)*



# സുവിശേഷസന്ദേശം

ധ്യാന പംക്തി

ഫാദർ റ്റി. ജെ. ജോഷ്വ

*ജനുവരി 31 പരേതരായ വൈദികരുടെ ഓർമ്മ*
*മത്താ. 24:42-51;*
*ലൂക്കോ. 19: 11-28*

സഭാവർഷമനുസരിച്ച് ദനഹാ കാലത്തിനുശേഷം അനുതാപത്തിന്റെയും ജാഗരണത്തിന്റെതുമായ നോമ്പുകാലത്തേക്കു നാം പ്രവേശിക്കുകയാണ്. മൂന്നുനോമ്പിനും വലിയനോമ്പിനുമിടയിലുള്ള രണ്ടു ഞായറാഴ്ചകൾ വാങ്ങിപ്പോയവരെ ഓർത്തു അവരുമായുള്ള സംസർഗ്ഗം സുദൃഢമാകുന്നു. അതിൽ ആദ്യത്തെ ഞായറാഴ്ച പരേതരായ സകല വൈദികരെയും, രണ്ടാമത്തെ ഞായറാഴ്ച പരേതരായ സകല വിശ്വാസികളെയും നാം അനുസ്മരിക്കുന്നു. വാങ്ങിപ്പോയ വൈദികരെ പ്രത്യേകമായി ഓർത്തു അവർക്കു വേണ്ടി പ്രാർത്ഥിക്കുന്നത് സുറിയാനി സഭയുടെ സുവിശേഷ പാരമ്പര്യമാണ്.

"നിങ്ങളോടു ദൈവവചനം പ്രസംഗിച്ച് നിങ്ങളെ നടത്തിയവരെ ഓർത്തുകൊൾവിൻ; അവരുടെ ജീവാവസാനം ഓർത്തു അവരുടെ വിശ്വാസം അനുകരിപ്പിൻ" (എബ്രാ. 12:7) ഈ അനുശാസനമാണ് നമ്മുടെ അനുഷ്ഠാനത്തിനു പ്രേരകമായിട്ടുള്ളത്. അതുകൊണ്ട് നമ്മുടെ നമസ്കാരത്തിൽ ചൊല്ലുന്നു. "നാം ദൈവത്തിന്റെ മക്കളാകുവാൻ, അവർ ജീവിച്ചിരുന്നപ്പോൾ നമ്മെ പഠിപ്പിച്ച പിതാക്കന്മാരെ കുർബാനകളിലും നമസ്കാരങ്ങളിലും ഓർക്കണം.........."

ഒരു വിശ്വാസിയുടെ ആത്മീക ജീവിതത്തോട് ഏറ്റവും അടുത്തു ബന്ധപ്പെടുന്ന വ്യക്തിയാണ് വൈദികൻ. വീണ്ടും ജനനം നൽകി ദൈവത്തിന്റെ പുത്രത്വപദവിയിലേക്കും സ്വർഗ്ഗരാജ്യാവകാശത്തിലേക്കും പ്രവേശിപ്പിക്കുന്നതു മുതൽ തുടങ്ങുന്നു ആ ബന്ധം. തുടർന്ന് ജീവിതത്തിന്റെ നിർണ്ണായക ഘട്ടങ്ങളിലും, അനുസ്യൂത വളർച്ചയിലും ദൈവത്തിന്റെ കൃപാവരങ്ങൾ ചൊരിഞ്ഞുകൊണ്ട് വിശ്വാസിയുടെ ജീവിതത്തെ പുഷ്ടിപ്പെടുത്തുന്നു. അവസാനം ഇവിടെ നിന്നു യാത്രയാകുമ്പോഴും അന്തിമാഭിവാദനം അർപ്പിച്ച് യാത്രയയ്ക്കാൻ വൈദികനെത്തുന്നു. അങ്ങനെ ഗാഢമായ ഒരു ബന്ധവും സുദൃഢമായ കടപ്പാടും ഉള്ളതുകൊണ്ട് മൺമറഞ്ഞ വൈദികരെ പ്രത്യേകം അനുസ്മരിക്കുന്നത് ഉചിതമെന്നു മാത്രമല്ല, തിരുവെഴുത്തിന് അനുസൃതവുമാണ്.

ഈ ദിവസത്തെ ഏവൻഗേലിയോൻ ഭാഗങ്ങൾ കാര്യവിചാരകത്വത്തെ സംബന്ധിച്ചുള്ളവയാണ്. വൈദികർ ദൈവഭവനത്തിന്റെ കാര്യവിചാരകന്മാരും വിശ്വസ്ത ഭൃത്യന്മാരുമാണല്ലോ. ഈ ആശയം വിശദമാക്കുന്ന ഒന്നിലധികം ഉപമകൾ കർത്താവ് ഉപയോഗിച്ചിട്ടുണ്ട്. അതിലൊന്നാണ് കുർബാനയുടെ ഏവൻഗേലിയോൻ ഭാഗം.

യജമാനൻ തന്റെ ഭവനത്തിന്മേൽ വിചാരകനാക്കി ഒരു ദാസനെ നിയോഗിക്കുന്നു. ആ ദാസന്റെ ദൗത്യവും സ്വഭാവും എപ്രകാരമുള്ളത് എന്നു വ്യക്തമാക്കിയിരിക്കുന്നു. അവന്റെ ദൗത്യം യജമാനന്റെ ഭവനാംഗങ്ങൾക്ക് കൃത്യസമയത്ത് ഭക്ഷണം നൽകുകയാണ്. പൗരോഹിത്യധർമ്മത്തെ അതുവ്യക്തമാക്കുന്നു. ജീവന്റെ അപ്പമാകുന്ന സ്വർഗ്ഗീയഭക്ഷണം വിശ്വാസികൾക്കു വിഭജിച്ചുകൊടുക്കുന്ന ശ്രേഷ്ഠകർത്തവ്യമാണ്. "തന്നെജമാനനൻ-തൻദിവ്യരഹസ്യങ്ങളെയേവം - താൻ കൈക്കൊണ്ടു വലം കൈയ്യാലേ ജീവനതായി, പങ്കിട്ടെല്ലാവർക്കായിട്ടും നൽകീടുന്ന" പട്ടക്കാരൻ എന്നു നാം വി.കുർബ്ബാനാനുഭവത്തിനുശേഷം ചൊല്ലുന്നു. ഒരു വൈദികന്റെ വലിയപദവി കർത്താവിന്റെ തിരുശരീരരക്തങ്ങൾ ആഘോഷിപ്പാനും, ജനങ്ങൾക്ക് അവ വിഭജിച്ചുകൊടുക്കുവാനുമുള്ള കർത്തവ്യമാണ്.

ജനങ്ങൾക്ക് കർത്ത്യമേശയിൽ നിന്നു മാത്രമല്ല തിരുവചനത്തിൽ നിന്നും വിഭജിച്ചുകൊടുക്കാനുള്ള ഉത്തരവാദിത്തവുമുണ്ട്. "യഹോവയുടെ വചനങ്ങളെ കേൾക്കേണ്ടതിനുള്ള വിശപ്പ്" (ആമോ. 8:11) ജനങ്ങൾക്ക് ദൈവം വരുത്തിയിട്ടുണ്ട്. കാലത്തിന്റെ വെല്ലുവിളികളെ നേരിടുവാൻ ജനത്തെ സജ്ജരാക്കുവാൻ തക്കവണ്ണം തിരുവചനത്തിൽ നിന്ന് ഉചിതമായും ഉത്സാഹമായും പകർന്നുകൊടുക്കുവാൻ വൈദികർക്കു കഴിയണം. പൗലോസ് തന്റെ ശിഷ്യനും, എഫേസൂസ് സഭയുടെ ചുമതലക്കാരനുമായ തീമോത്തിയോസിനോടു പറയുന്നു: സത്യവചനത്തെ യഥാർത്ഥമായി പ്രസംഗിച്ചുകൊണ്ട് ലജ്ജിപ്പാൻ

സംഗതിയില്ലാത്ത വേലക്കാരനായി ദൈവത്തിന്നു കൊള്ളാകുന്നവനായി നില്പാൻ ശ്രമിക്ക." (1തിമോ. 2:15)

ദൈവഭൃത്യന്റെ ദൗത്യത്തെപ്പറ്റിയാണു മുകളിൽ കണ്ടത് ഇനിയും അയാളുടെ യോഗ്യതകളെപ്പറ്റി പറയുന്നു.

*(a) വിശ്വസ്തൻ:* പൗലോസ് പറയുന്നു "നമ്മുടെ കർത്താവ് എന്നെ വിശ്വസ്തൻ- എന്ന് എണ്ണി ശുശ്രൂഷക്ക് ആക്കിയതുകൊണ്ട് ഞാൻ അവനെ സ്തുതിക്കുന്നു" 1തിമോ. 1:12 ദൈവത്തോടും സഭയോടും, മറ്റുള്ളവരോടുമുള്ള വിശ്വസ്തതയാണ് പുരോഹിതനിൽനിന്നു പ്രതീക്ഷിക്കുന്നത്.

*(b) ജ്ഞാനിയായ ഭൃത്യൻ:* പാണ്ഡിത്യമല്ല ഇവിടെ വിവക്ഷ അതു വേണ്ടെന്നല്ല ഔചിത്യവും ദീർഘവീക്ഷണവും ത്യാജ്യഗ്രാഹ്യ വിവേചനാശക്തിയുമാണ് വേണ്ടിയിരിക്കുന്നത്. വസ്തുതകളെ വിശകലനം ചെയ്യുവാനും ഉചിതമായി തീരുമാനിക്കുവാനും പ്രവർത്തിക്കുവാനുമുള്ള കഴിവാണാവശ്യം.

*(c) ഒരുക്കമുള്ളവൻ:* അലസനായും മദോന്മത്തനായും വർത്തിക്കുന്നവനല്ല, ജാഗ്രതയോടും ഒരുക്കത്തോടും കഴിയുന്നവനാണ്.

അങ്ങനെയുള്ള ദാസന് ലഭിക്കുന്ന വലിയ പ്രതിഫലവും ആ ഉപമയിൽ വ്യക്തമാക്കുന്നു. അധികാരത്തിന് അവനെ വിചാരകനാക്കുന്ന സന്തോഷകരമായ അനുഭവമാണുള്ളത്.

**ഫെബ്രുവരി 7 സകലപരേതരുടെയും ഓർമ്മ**

2 തിമോ 1:18 "ആ ദിവസത്തിൽ കർത്താവിന്റെ പക്കൽ കരുണ കണ്ടെത്തുവാൻ കർത്താവു അവന്നു സംഗതി വരുത്തട്ടെ."

പരേതരായ സകല പട്ടക്കാരെയും ഓർത്തതിനു ശേഷം ഈ ഞായറാഴ്ച നാം വിശ്വാസികളായ സകല വാങ്ങിപ്പോയവരെയും ഓർക്കുന്നു. കാതോലികസഭകളിൽ എല്ലാം തന്നെ പരേതരെ ഓർക്കുകയും അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു. സുറിയാനിസഭയുടെ എല്ലാ നമസ്കാരങ്ങളിലും ആരാധനകളിലും മൺമറഞ്ഞ പൂർവ്വികരെ ഓർക്കുന്ന പാരമ്പര്യമുണ്ട്. ആഴ്ചയിൽ ഒരു ദിവസവും (ശനിയാഴ്ച) ഓരോ ദിവസത്തിലെ രണ്ടു യാമങ്ങളും മാത്രമല്ല വർഷത്തിലെ ഒരു ഞായറാഴ്ചയും നാം മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥനക്കായി വേർതിരിച്ചിരിക്കുന്നു. നമ്മുടെ ആരാധന എപ്പോഴും അവരുടെ കൂട്ടായ്മയിലാണ്. "സീയോൻ പർവ്വതത്തിനും ജീവനുള്ള ദൈവത്തിന്റെ നഗരമായ സ്വർഗ്ഗീയ യറുശലേമിനും........... സിദ്ധന്മാരായ നീതിമാന്മാരുടെ ആത്മാക്കൾക്കും............... അടുക്കലത്രേ നിങ്ങൾ വന്നിരിക്കുന്നത്." എബ്രാ. 12: 22-24

സഭയുടെ ഒരുമിച്ചുചേരലാണ് ആരാധന. അതിൽ ജീവനോടിരിക്കുന്നവർ മാത്രമല്ല, ഓട്ടം തികച്ച തിരശ്ശീലക്ക് അപ്പുറത്തേക്കു പോയിട്ടുള്ളവരും ഉൾപ്പെടുന്നു. ഇരുവിഭാഗത്തിന്റെയും സജീവപങ്കാളിത്തം സഭയുടെ ആരാധനയിലുണ്ട്. നവീകരണത്തിന്റെ വേലിയേറ്റത്തിൽ പതിനാറാം നൂറ്റാണ്ടിനു ശേഷം മാത്രമാണ് വാങ്ങിപ്പോയവരെ ഓർത്തു പ്രാർത്ഥിക്കുന്ന പതിവിനെ ചോദ്യംചെയ്തു തുടങ്ങിയത്. അത് അന്നത്തെ റോമൻ കത്തോലിക്കാസഭയിലെ ചില ദുഷിപ്പിനെ ചോദ്യം ചെയ്തതു കൊണ്ടാണ് ഉയർന്നുവന്നത്.

*(1) വിശ്വാസിക്കു മരണമില്ല:* "ജീവിച്ചിരുന്ന് എന്നിൽ വിശ്വസിക്കുന്നവൻ ആരും ഒരുനാളും മരിക്കയില്ല." യോഹ 11:26 ജഡത്തിൽ നിന്നു വേർപെട്ടാലും ആത്മാവു സജീവമായിസ്ഥിതി ചെയ്യുന്നു. നമ്മുടെ കർത്താവും പൗലോസ് ശ്ലീഹായും ഇക്കാര്യം സാക്ഷിക്കുന്നു. "ഞാൻ അബ്രാഹാമിന്റെ ദൈവവും, യിസ്ഹാക്കിന്റെ ദൈവവും, യാക്കോബിന്റെ ദൈവവുമാകുന്നു. എന്ന്, അവൻ അരുൾചെയ്യുന്നു. എന്നാൽ അവൻ മരിച്ചവരുടെ ദൈവമല്ല ജീവനുള്ളവരുടെ ദൈവമത്രേ. മത്താ. 22:32,33 പൗലോസു ശ്ലീഹാ സാക്ഷിക്കുന്നു: ശരീരം വിട്ട് ക്രിസ്തുവിനോടുകൂടി വസിപ്പാൻ അധികം ഇഷ്ടപ്പെടുന്നു. 2കൊരി. 5:8 "മരിക്കുന്നത് ലാഭമാകുന്നു" എന്ന് (ഫിലി. 1:21) പൗലോസ്, പ്രസ്താവിച്ചത് ശരീരം വിട്ടാൽ ക്രിസ്തുവിനോടുകൂടി വസിക്കാമെന്നുള്ള പ്രത്യാശ കൊണ്ടാണ്.

*(2) അവർക്കുവേണ്ടി നാം പ്രാർത്ഥിക്കണം:* പ്രാർത്ഥന എന്നുള്ളത് സ്നേഹത്തിന്റെ ബഹിർസ്ഫുരണമാണ്. മരണത്തോടുകൂടി നമ്മുടെ പ്രിയപ്പെട്ടവരോടുള്ള സ്നേഹം അറ്റുപോകുന്നില്ല. ആ സ്നേഹം നമ്മിൽ തുടരുമ്പോൾ ദൈവമുമ്പാകെ അവരെ ഓർക്കുവാനും അവർക്കുവേണ്ടി പ്രാർത്ഥിക്കുവാനും നാം പ്രേരിതരാകുന്നു.

പൗലോസ് അപ്പോസ്തോലൻ വാങ്ങിപ്പോയ ഒരാൾക്കുവേണ്ടി പ്രാർത്ഥിക്കുന്ന വാക്യമാണ് ഈ കുറിപ്പിന്റെ ആരംഭത്തിൽ ചേർത്തിട്ടുള്ളത്. ഒനേസിഫോരസ് പൗലോസിന്റെ ഒരു ശിഷ്യനായിരുന്നു. അദ്ദേഹത്തെ പരിചരിക്കുകയും സഹായിക്കുകയും ചെയ്തിട്ടുള്ളവനാണ്. അവൻ മരിച്ചുപോയതു കൊണ്ടാണ്, അവന്റെ കുടുംബത്തി

നു അഭിവാദനം അർപ്പിക്കുന്നത്. 2തിമോ. 4:19അവനുവേണ്ടി അപ്പോസ്തോലൻ പ്രാർത്ഥിക്കുകയും ചെയ്യുന്നു: "ആ ദിവസത്തിൽ കർത്താവിന്റെ പക്കൽ കരുണ കണ്ടെത്തുവാൻ കർത്താവ് അവന്നു സംഗതി വരുത്തട്ടെ." 2 തിമോ 1:18 കർത്താവിന്റെ ന്യായ വിധിയുടെ ദിവസത്തിൽ അവനു കരുണ ലഭിക്കുവാൻ ഇടയാകട്ടെ എന്നാണ് പ്രാർത്ഥന.

ഒനേസിഫോസ് മരിച്ചുപോയ സാഹചര്യത്തിലാണ് അപ്രകാരം ആശംസിക്കുന്നത് എന്ന് നിഷ്പക്ഷമതികളായ വേദവ്യാഖ്യാതാക്കൾ എല്ലാം അംഗീകരിക്കുന്ന കാര്യമാണ്. (പ്രോട്ടസ്റ്റന്റുകാരനായ വില്യം ബാർക്ലെപോലും) മൺമറഞ്ഞ പ്രിയങ്കരനായ ഒരുവനെപ്പറ്റി അനുസ്മരിക്കുമ്പോൾ മേൽപ്പറഞ്ഞ പ്രകാരമുള്ള പ്രാർത്ഥന നടത്തുവാൻ അപ്പോസ്തോലൻ സന്നദ്ധനാകുന്നു. വാങ്ങിപ്പോയവരെക്കുറിച്ചുള്ള നമ്മുടെ പ്രാർത്ഥനയും അതേ ആശയം ഉൾക്കൊള്ളുന്നതു മാത്രമാണ്.

**ഫെബ്രു. 14 കൊത്തിനെ ഞായറാഴ്ച**

അനുതാപത്തിന്റെയും ആത്മശോധനയുടെയും ആത്മശുദ്ധീകരണത്തിന്റേതുമായ വലിയനോമ്പിലേക്കു നാം പ്രവേശിക്കയാണ്. സഭയിൽ നാലാം നൂറ്റാണ്ടിനുമുമ്പു തന്നെ ഈ നോമ്പ് പ്രാബല്യത്തിൽ വന്നു. നിഖ്യാസുന്നഹദോസിൽ ഈ നോമ്പിനെപ്പറ്റി പരാമർശമുണ്ട്. രണ്ടു വിധത്തിലാണ് ഈ നോമ്പിന്റെ ആവിർഭാവം ഒന്ന്, വിജാതീയരിൽ നിന്ന് മാനസാന്തരപ്പെട്ട് സഭയിലേക്കു വരുന്നവരുടെ മാമോദീസായ്ക്കുള്ള ഒരുക്കത്തിനായി ഇത് ആവിർഭവിച്ചു. രണ്ട്, ഉയിർപ്പുപെരുന്നാളിന്റെ അനുഗ്രഹത്തിലേക്കും ആനന്ദത്തിലേക്കും വരുന്നതിന് സഭാമക്കളെ ആത്മശുദ്ധീകരണം വഴിസജ്ജമാക്കുന്നതിനു ഇതു രൂപം പ്രാപിച്ചു. സഭ മുഴുവൻ ഒരു ആത്മീയ യജ്ഞത്തിലേക്കു പ്രവേശിക്കുന്ന അവസരമായിട്ടും നാം കാണുന്നു.

ഇന്നത്തെ ഏവൻഗേലിയോൻ, "അടയാളങ്ങളുടെ ആരംഭമായി" കർത്താവ് കാനാവിൽ ചെയ്ത അത്ഭുതസംഭവമുണ്ട്. 'കാനാ' എന്നതിനു സുറിയാനിയിൽ 'കൊത്തിനെ' എന്നാണ്. ആ മാറ്റത്തിനു കാരണം വ്യക്തമല്ല. ഈ സ്ഥലം ഗലീലയിൽ നസറേത്തിൽ നിന്ന് ഏകദേശം പത്തുകിലോമീറ്റർ ദൂരത്തായിരുന്നു. യേശുവും മാതാവും അവിടേക്കു ക്ഷണിക്കപ്പെട്ടതിനാൽ ആ ഭവനക്കാർക്ക് യേശുവിനോട് അടുത്ത ബന്ധമുണ്ടായിരുന്നു എന്നനുമാനിക്കാം.

അവിടുത്തെ ആചാര്യമര്യാദയനുസരിച്ച് വിരുന്നുകളിൽ വീഞ്ഞ് ഉപയോഗിച്ചിരുന്നു. മശിഹായുടെ യുഗത്തിന്റെ സന്തോഷത്തിന്റെയും സമൃദ്ധിയുടെയും പ്രതീകമായി യഹൂദന്മാർ വീഞ്ഞിനെ വീക്ഷിച്ചിരുന്നു. (ആമോ. 9:13,14 യോവേൽ 3:18)

*ഈ സംഭവത്തിൽനിന്ന് അനവധി ആത്മീയ സത്യങ്ങൾ നമുക്കു ഗ്രഹിക്കുവാനുണ്ട്.*

(1) യേശുവിന്റെ സാന്നിധ്യം മൂലം വിവാഹത്തിന്റെ പവിത്രതയെ അവിടുന്നു അംഗീകരിക്കുകയും വെളിപ്പെടുത്തുകയുമായിരുന്നു. പിൽക്കാലത്ത് വിവാഹം വിലക്കുന്നവർക്ക് എതിരായി പൗലോസ് ശബ്ദമുയർത്തുന്നു. "വിവാഹത്തെ ഏവരും മാനിക്കണം. ഭാര്യഭർത്തൃബന്ധം നിർമ്മലമായിരിക്കട്ടെ" എബ്രാ. 13:4

(2) സുവിശേഷത്തിന്റെ മൗലിക സന്ദേശത്തിലേക്കു വിരൽ ചൂണ്ടുന്നു. യേശു നമ്മുടെ ആവശ്യങ്ങളിലേക്കു കടന്നുവന്ന് നമ്മുടെ പരിമിതികളെയും പരാധീനതകളെയും അത്ഭുതകരമായി പരിഹസിച്ച് നമ്മുടെ ജീവിതം സംതൃപ്തവും സംപുഷ്ടവുമാക്കുന്നു. അതിഥികളുടെ മുമ്പാകെ ആ ഗൃഹനാഥനും മറ്റ് അംഗങ്ങളും അപമാനം ഏൽക്കേണ്ട സാഹചര്യം. അവരുടെ കണക്കുകൂട്ടൽ തെറ്റി, പ്രതിസന്ധി ഉളവായ അവസ്ഥ. അവിടെ യേശു പരമിതികളെ എല്ലാം പരിഹരിച്ച് സമൃദ്ധിയുടെ അനുഭവം കൈവരുത്തുന്നു.

(3) യേശു വരുത്തുന്ന അത്ഭുതകരമായ പരിവർത്തനത്തിലേക്കും വിരൽചൂണ്ടുന്നു. നിറവും മണവും പ്രത്യേക രുചിയും ഒന്നുമില്ലാത്ത വെള്ളത്തെ രുചിയും മണവും ഗുണവുമുള്ള വീഞ്ഞാക്കി മാറ്റിയതിൽക്കൂടി യേശുവിന്റെ സമ്പർക്കത്താൽ വ്യക്തികളിൽ വരുന്ന വലിയവ്യതിയാനത്തെ സൂചിപ്പിക്കുന്നു. ആത്മീയാനന്ദവും, ചൈതന്യവുമുള്ള വ്യക്തികളായി കർത്താവ് രൂപാന്തരപ്പെടുത്തും.

*(4) ആറു കൽപ്പാത്രങ്ങൾ:* റാബിമാരുടെ വീക്ഷണപ്രകാരം കൽപ്പാത്രങ്ങൾ, ആണെങ്കിൽ അശുദ്ധി സംഭവിക്കയില്ല എന്നാണ്. ആറുപാത്രങ്ങൾ-എന്നത് പ്രതിരൂപാത്മകവുമാണ്. ഏഴു പൂർണ്ണതയുടെ സംഖ്യയും ആറ് എന്നത് അപൂർണ്ണതയുടെ സംഖ്യയുമാണ്. ആറു പാത്രങ്ങൾ ലേവ്യനിയമങ്ങളെ കുറിക്കുന്നു. അവ അപൂർണ്ണങ്ങളാണെന്നു മാത്രമല്ല, മനുഷ്യരെ വിശുദ്ധിയിലേക്കു വരുത്തുവാൻ അപര്യപ്തവുമാണ്. അപൂർണ്ണമായതിനെ നീക്കി പൂർണ്ണമായതിനെ നൽകുവാനാണ്

കർത്താവു വന്നത്. ആ പാത്രങ്ങളിൽ നിറയ്ക്കപ്പെട്ട വെള്ളം വീഞ്ഞായിത്തീർന്നത് ഏതാണ്ട് 700 ലിറ്ററിൽ അധികമുണ്ടാകും. അതു ദൈവകൃപയുടെ അളക്കപ്പെടുവാൻ പാടില്ലാത്ത സമൃദ്ധിയെ കുറിക്കുന്നു.

നമ്മുടെ വ്യക്തി ജീവിതത്തെയും കുടുംബജീവിതത്തെയും യേശുനാഥൻ സ്പർശിക്കട്ടെ. ആ പ്രതീക്ഷയോടെ നോമ്പിലേക്കു നമുക്കു പ്രവേശിക്കാം.

**ഫെബ്രുവരി 21 കുഷ്ഠരോഗിയെ സൗഖ്യമാക്കുന്നു.** *ലൂക്കാ 5:12-16*

ദൈവരാജ്യാഗമനത്തിന്റെ അടയാളവും, മശിഹാ എന്ന നിലയിലുള്ള തന്റെ ദൗത്യത്തിന്റെ ഭാഗവുമായിരുന്നു രോഗികളെ സുഖപ്പെടുത്തുന്നത്. നോമ്പിന്റെ ഞായറാഴ്ചകളിൽ അത്തരം സംഭവങ്ങളാണ് നമ്മുടെ ധ്യാനവിഷയം.

കുഷ്ഠരോഗിയെ യേശുസൗഖ്യമാക്കുന്നതാണ് ഇന്നത്തെ പ്രതിപാദ്യം. കുഷ്ഠരോഗിയുടെ അവസ്ഥ അക്കാലത്ത് വളരെ ദാരുണമായിരുന്നു. അവൻ സമൂഹഭ്രഷ്ടനാണ്. നഗരത്തിനു പുറത്ത് പ്രത്യേക സ്ഥലത്തു മാത്രമേ പാർക്കാവൂ. മറ്റുള്ളവർ അവരെ സ്പർശിച്ച് അശുദ്ധരാകാതിരിക്കാൻ "അശുദ്ധൻ അശുദ്ധൻ"എന്ന് പറഞ്ഞുകൊണ്ട് പാതയുടെ ഓരം ചാരിവേണം നടക്കുവാൻ. ദേവാലയത്തിൽ പോയി ആരാധിപ്പാൻ അനുവാദമില്ല. ശാരീരിക വേദനയെക്കാൾ ദുർവഹമായിരുന്നു മാനസികമായി അനുഭവിച്ച വ്യഥ.

ഇന്ന് വൈദ്യശാസ്ത്രം പുരോഗമിക്കുകയും ഈ രോഗത്തിന് തക്ക ഔഷധം കണ്ടുപിടിക്കയും ചെയ്തു കഴിഞ്ഞിട്ടുണ്ട്. എങ്കിലും ഈ രോഗത്തെപ്പറ്റിയുള്ള അജ്ഞതയും വെറുപ്പും നിലനില്ക്കുന്നു.

സുഖപ്രാപ്തിക്കായി എത്തുന്ന രോഗിയും സൗഖ്യം നൽകുന്ന യേശുവുമാണ് നമ്മുടെ ശ്രദ്ധയിൽപ്പെടുന്നത്. ആ രോഗി അന്നത്തെ വിലക്കുകളെ അവഗണിച്ചുകൊണ്ടാണ് മാർഗ്ഗമദ്ധ്യേ ജനക്കൂട്ടത്തിനിടയിൽക്കൂടി യേശുവിനെ സമീപിക്കുന്നത്. അവൻ പറയുന്നതോ: "നിനക്കു മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധനാക്കുവാൻ കഴിയും" എന്നാണ്. യേശുവിനെക്കുറിച്ച് അവൻ മനസ്സിലാക്കിയത്, അന്നത്തെ നിയമം ലംഘിച്ച് യേശുവിന്റെ അരികിൽ എത്തിയാൽ തന്നെ ശാസിക്കുകയോ പരിത്യജിക്കുകുയോ ചെയ്യുകയില്ല എന്നായിരുന്നു. അവിടുത്തെ ദയാവായ്പിനെപ്പറിയും ആർദ്ര ഹൃദയത്തെക്കുറിച്ചും അവന് സംശയമില്ലായിരുന്നു. എന്നു മാത്രമല്ല, കർത്താവിന് അവനെ സൗഖ്യമാക്കുവാൻ കഴിവുണ്ട് എന്നും അവൻ കരുതി. യേശുവിനെ സമീപിക്കുന്ന ആർക്കും ഉണ്ടായിരിക്കേണ്ട മനോഭാവമാണത്.

(2) സുഖപ്പെടുത്തുന്ന യേശു: അവിടുത്തെ സ്വഭാവത്തിലേക്കും വീക്ഷണത്തിലേക്കും വെളിച്ചം വീശുന്ന സംഭവമാണ്. ഒന്ന്, അർത്ഥശൂന്യമായ ആചാരങ്ങളെയും വിലക്കുകളെയും അവിടുന്നു അവഗണിച്ചു. അതുകൊണ്ട് സമൂഹഭ്രഷ്ടനായ ഒരുവൻ തന്നെ സമീപിച്ചപ്പോൾ അതു തെറ്റായി കണ്ടില്ല. രക്തസ്രാവക്കാരി സ്ത്രീ അവിടുത്തെ സമീപിച്ചപ്പോൾ അതു തെറ്റായി കണ്ടില്ല. രക്തസ്രവക്കാരി സ്ത്രീ അവിടുത്തെ സമീപച്ചപ്പോഴും തന്റെ ഈ മനോഭാവം പ്രകടമാണ്. സുഖം പ്രാപിച്ച കുഷ്ഠരോഗി പുരോഹിതന്മാരെ കാണിച്ച് അവരുടെ അംഗീകരണത്തിനായി അവനെ അയയ്ക്കുമ്പോൾ മോശൈയ്കന്യായപ്രമാണത്തെ അവിടുന്ന് അപ്പാടെ പരിത്യജിച്ചില്ല എന്നു വ്യക്തമാക്കുകയും ചെയ്യുന്നു.

മൂന്ന്, അവിടുത്തെ സ്നേഹവും ആർദ്രതയുമാണ് ആ കുഷ്ഠരോഗിയെ തൊട്ടു സൗഖ്യമാക്കുവാൻ പ്രേരിപ്പിച്ചത്. ഒരു വാക്കു കൽപ്പിച്ചാൽ സൗഖ്യം നൽകുവാൻ കഴിയുമായിരുന്നു. അങ്ങനെ പലർക്കും സൗഖ്യം നൽകിയിട്ടുമുണ്ട്. *സുഖപ്രാപ്തി മാത്രമല്ല കർത്താവ് ആഗ്രഹിച്ചത്, ആ മനുഷ്യന് ആത്മവിശ്വാസവും, ആത്മാഭിമാനവും കൈവരുത്തണമെന്നുമായിരുന്നു.* മറ്റുള്ളവർ "അശുദ്ധൻ" എന്നു മുദ്രയടിച്ച് പുറംതള്ളിയവനെ തന്റെ കരംകൊണ്ട് സ്പർശിച്ച് കർത്താവ് തന്റെ സ്നേഹത്തിന്റെ ആഴവും മിഴിവും വെളിപ്പെടുത്തി. സ്പർശനത്തിന്റെ സൗഖ്യം ആ മനുഷ്യൻ അനുഭവിച്ചറിഞ്ഞു. വിശുദ്ധനായ ഫ്രാൻസിസ് (അസിസിയിലെ) കുഷ്ഠരോഗികളോടുള്ള തന്റെ അവജ്ഞയും ഈർഷ്യയും ഒരു വലിയ തെറ്റാണെന്നും ക്രിസ്തുവിന്റെ സ്നേഹത്തിനു നിരക്കാത്തതാണെന്നും ബോധ്യമായപ്പോൾ ഒരു കുഷ്ഠരോഗിയെ ആലിംഗനം ചെയ്തു തന്റെ മനോഭാവത്തിനു മാറ്റം വരുത്തി. വെറുക്കപ്പെടേണ്ടവരായി. ആരുമില്ല എന്നും, എല്ലാവരെയും സ്നേഹിക്കുവാനുള്ള വിശാലമായ ഹൃദയവും ദയാവായ്പുമാണ് നമുക്കുണ്ടാകേണ്ടത് എന്നും യേശുക്രിസ്തു നമ്മെ പഠിപ്പിച്ചു.

# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻ കുരിശ്, കൊച്ചി 682308

*അപ്പോ: പ്രവൃത്തികൾ 21, 22, 23, 24*

*(ചോദ്യങ്ങൾ)*

1. സോരിലെ വിശ്വാസികൾ എങ്ങനെയാണ് പൗലോസിനെയും സംഘത്തെയും യാത്രയാക്കിയത്?
2. ഫിലിപ്പോസിന് മക്കൾ എത്ര? അവരുടെ വിശേഷതകൾ എന്തെല്ലാം?
3. പൗലോസിനെ യഹൂദന്മാർ യെരുശലേമിൽ ബന്ധനസ്ഥനാക്കുമെന്ന് പ്രവചിച്ച പ്രവാചകൻ ആർ?
4. പൗലോസിനെ പേരു ചൊല്ലി വിളിച്ച് സൗഖ്യംകൊടുത്ത കർത്തൃശുശ്രൂഷകൻ ആര്? എങ്ങനെയാണ് വിളിച്ചത്?
5. ഇനി താമസിക്കുന്നത് എന്ത്? എന്തിനാണ് അനന്യാസ് ഈ ചോദ്യം ചോദിച്ചത്?
6. യേശുക്രിസ്തു തന്നെയാണ് പൗലോസിനെ ജാതികളുടെ അടുക്കലേക്ക് അയച്ചത് എന്നതിന വേദതെളിവ് പറയുക?
7. പൗലോസിന് എങ്ങനെയാണ് റോമാ പൗരത്വം ലഭിച്ചത്?
8. കൈസര്യയിൽ താമസിക്കുന്ന ദേശാധിപതി ആര്?
9. പൗലോസിന് എതിരായി ദേശാധിപതിയുടെ അടുക്കൽ അന്യായം കൊടുത്തത് അര്? അവരുടെ വക്കീല് ആര്?
10. പൗലോസിൻെറ പേരിലുള്ള അന്യായം എന്ത്?
11. വാദം കഴിഞ്ഞിട്ടും വിധി പറയാതെ ദേശാധിപതി എത്രനാൾ കേസ് നീട്ടിവച്ചു? എന്തിന്?

**കഴിഞ്ഞ ലക്കത്തിലെ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ**

1. പരിച്ഛേദന ഏറ്റില്ലെങ്കിൽ രക്ഷ പ്രാപിപ്പാൻ കഴിയില്ല.
2. പുറജാതികളിൽ നിന്ന് ക്രിസ്ത്യാനികൾ ആകുന്നവർക്ക് പരിച്ഛേദന വേണമോ, വേണ്ടയോ എന്നതായിരുന്നു.
3. 1. പുറജാതികളിൽ നിന്നു വരുന്നവർ പരിച്ഛേദന ഏല്ക്കണ്ട. 2. വിഗ്രഹാർപ്പിതം, രക്തം, ശ്വാസം മുട്ടി ചത്തത്, പരസംഗം എന്നിവ വർജ്ജിക്കുക.
4. പംഫുല്യയിൽ നിന്നു തങ്ങളെ വിട്ടു പ്രവൃത്തിക്കു വരാതെ പോയവനെ കൂട്ടിക്കൊണ്ടു പോകുവാൻ ബർന്നബാസ് തയ്യാറായപ്പോൾ പൗലോസ് അതിനെ ശക്തിയായി എതിർത്തു. ബർന്നബാസ് മർക്കോസ് എന്ന യോഹന്നാനെയും; പൗലോസ് ശിലാസിനെ കൂട്ടികൂട്ടുപിരിഞ്ഞ് വേവ്വേറെ പ്രവർത്തിക്കുവാൻ തുടങ്ങി.
5. അമ്മ യഹൂദ സ്ത്രീയും, അപ്പൻ യവനനും ആയിരുന്നു.
6. ആസ്യയിൽ (16:6)
7. തുയത്തൈരാ പട്ടണക്കാരത്തിയും രക്താംബരം വില്ക്കുന്ന വളുമായ ലുദിയാ. (6:14)
8. a. ഫിലിപ്പ്യ കാരാഗ്രഹം.
   b. കർത്താവായ യേശുവിൽ വിശ്വസിച്ച് കാരാഗ്രഹപ്രമാണിയും അവൻെറ കുടുംബവും രക്ഷപ്രാപിച്ചു. (16:31)
9. റോമ പൗരന്മാരായ പൗലോസിനെയും ശിലാസിനെയും അവർ വിസ്താരം കൂടാതെ പരസ്യമായി അടിപ്പിച്ചു. (16:37)
10. ഭൂലോകത്തെ കലഹിപ്പിച്ചവർ (17:6)
11. എപ്പിക്കൂർയ്യരും, സ്റ്റോയിക്കരും ആയ തത്വജ്ഞാനികൾ. (17:18)
12. അരയോപഗസ്ഥാനിയായ ദിയൊനുസ്യോസും, ദമരിസ് എന്നു പേരുള്ള സ്ത്രീയും. (17:34)
13. കൂടാരപ്പണി; 18:3.
14. തല ക്ഷൗരം ചെയ്യൽ, കെംക്രയിൽ വച്ച്. (18:18)
15. പൗലോസിൻെറ മെയ് മേൽ നിന്ന് റൂമാലും ഉത്തരീയവും രോഗികളുടെ മേൽ കൊള്ളുകയും വ്യാധികൾ അവരെ വിട്ടുമാറുകയും ദുരാത്മാക്കൾ പുറപ്പെട്ടുപോകുകയും ചെയ്തു? (19:12)
16. യൂത്തിക്കോസ് (20:8)
17. Act. 20:19-38.
18. "വാങ്ങുന്നതിനെക്കാൾ കൊടുക്കുന്നതു ഭാഗ്യം." (20:35)

*1998 ഡിസംബർ ലക്കം എല്ലാ ഉത്തരവും ശരിയാക്കിയവർ*

1) P.V. Iyyakku, Pulikkittil, Alwaye
2) Annamma Mathai, H.No. XIII/70, Alwaye
3) Mrs. Aleyamma Paulose, Manalil, Wayanad.
4) Smitha Suasan Kuriakose, Plavilakandathil, Aarathupuzha
5) Moly Mathew, Puthenparambil, Naranganam.
6) Jasmine George, Panthaplackal, Aluva-1
7) Mrs. Alice Abraham, Anthariathu, Coimbatore

## ഉദ്ദിഷ്ട കാര്യ സാധ്യത്തിന്













Jacob, Mary & Children
U.S.A.

# പുത്തൻകാവിൽ ഗീവറുഗീസ് മാർ പീലക്സീനോസ്
## ജീവിതവും സംഭാവനകളും III

അഡ്വ: പി.സി. മാത്യു, പുലിക്കോട്ടിൽ, കുന്നംകുളം

## നർമ്മബോധം

തിരുമേനി കലാസ്വാദകനും, സാഹിത്യപ്രേമിയും, നർമ്മബോധമുള്ളവനും ആയിരുന്നു. വിശ്രമരഹിതമായ അദ്ധ്വാനത്തിനിടയിൽ വീണുകിട്ടുന്ന ഒഴിവുസമയം വായനക്കും, പഠനത്തിനും ചിലവിട്ടു. ഇംഗ്ലീഷിലും മലയാളത്തിലുമുള്ള സാഹിത്യകൃതികൾ തിരുമനസ്സിലെ ഉറ്റതോഴരായിരുന്നു. പ്രഭാഷണങ്ങളിൽ പുരാണകഥകളിൽ നിന്നും, ഇതിഹാസങ്ങളിൽ നിന്നും ഉദ്ധരണികൾ ലോഭം കൂടാതെ പ്രയോഗിക്കും. നല്ല ഓർമ്മശക്തിയുള്ള ആളായിരുന്നതിനാൽ ഇംഗ്ലീഷ് പദ്യങ്ങൾ പ്രസംഗത്തിൽ ചൊല്ലാറുണ്ട്. മറ്റുള്ളവർ തമാശ പറഞ്ഞാൽ അത് ആസ്വദിക്കുന്നതിനുള്ള കഴിവുണ്ട്. നിർദ്ദോഷങ്ങളായ തമാശകൾ തിരുമേനിയും പറയും. ''തിരുമേനി, ഈ ഓർത്തഡോക്സ് എന്നാൽ എന്നതാ?'' ഒരു വിദ്വാൻ ചോദിച്ചു. ഉടനെ മറുപടി. ''അത് നിനക്ക് അറിയാൻ പാടില്ലെ? ഓർത്തഡോക്സ് എന്നാൽ 'ഓർത്തോ, ദുഃഖിച്ചോ' എന്ന്.

## പണമിടപാടുകളിൽ അതീവ വിശ്വസ്തൻ

തിരുമേനി കണക്കുകൾ കൃത്യമായി എഴുതി വെച്ചിരുന്നു. ഓരോ വകയിലായി അനവധി പണം കയ്യിൽ വന്നിരുന്നു. അതിനെല്ലാം കൃത്യമായി കണക്കുവെച്ചു. മരത്തംകോട് പള്ളിയിൽ വെച്ച് തൻെറ അന്ത്യം അടുത്തു എന്ന് തോന്നിയ തിരുമേനി കൂടെ ഉണ്ടായിരുന്ന ശമുവേൽ ശെമ്മാശ്ശനെ വിളിച്ച് അഞ്ച് കത്തുകൾ എഴുതിച്ചു. കത്തെഴുതി കഴിഞ്ഞ് പേഴ്സിൽ നിന്നും 162 രൂപ 4 അണ എടുത്ത് ഒരു കവറിലിട്ട് ഒട്ടിച്ച് അതിൻെറ പുറത്ത് സ്വന്തം കൈപ്പടയിൽ മേൽവിലാസം എഴുതി ശെമ്മാശ്ശനെ ഏല്പിച്ചിട്ട് പറഞ്ഞു. ''ഈ തുക തുമ്പമൺ മർത്തമറിയം സമാജം ഖജാൻജിനെ ഏല്പിച്ച് രസീത് വാങ്ങിക്കൊള്ളണം. എനിക്ക് ഇതല്ലാതെ യാതൊരു കടവുമില്ല; കടപ്പാടുമില്ല.'' പണമിടപാടുകളിൽ അന്ത്യനിമിഷം വരെ അവിടുന്ന് വിശ്വസ്തത പുലർത്തി. സ്വന്തമായി ഒരു പൈസ പോലും തിരുമേനി നേടി വെച്ചില്ല. സമ്പാദിച്ചതു മുഴുവൻ സഭയുടെ പേരിൽ നിർത്തി. താനായിട്ട് തുടങ്ങിയ വിദ്യാഭ്യാസ സ്ഥാപനങ്ങളെല്ലാം കാതോലിക്കാ ബാവായുടെ പേരിലായിരുന്നു. പത്തു പൈസയോ, ഒരിഞ്ച് ഭൂമിയോ സ്വന്തം പേരിൽ ഇരിക്കട്ടെ എന്നു കരുതിയില്ല. ഇതുപോലെ ഒരു ധന്യജീവിതം വേറെ കാണുവാൻ കഴിയുമോ?

## അനർഘ സംഭാവനകൾ

പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്കൂളും, പുത്തൻകാവ് മെട്രോപ്പോലീത്തൻ ഹൈസ്കൂളും തിരുമേനിയുടെ പരിശ്രമത്തിൻെറ മകുടോദാഹരണങ്ങളാണ്. മലങ്കരസഭയിൽ ജീവകാരുണ്യപ്രവർത്തനങ്ങൾ വിരളമായിരുന്ന കാലത്താണ് ഇരവിപേരൂർ സെൻ്റ് മേരീസ് ഹോസ്പിറ്റൽ അദ്ദേഹം ആരംഭിച്ചത്. ചെങ്ങന്നൂർ ബഥേൽ ചാപ്പലും അരമനയും അദ്ദേഹം കെട്ടിപ്പടുത്തു. ഗവൺമെൻ്റിൽ നിന്നും സ്ഥലം പതിപ്പിച്ചെടുത്താണ് ഇവ സ്ഥാപിച്ചത്. ചെങ്ങന്നൂർ ഭദ്രാസനത്തിൻെറ ഉത്തുംഗമായ ഭദ്രാസനമന്ദിരം ഇന്ന് നിലകൊള്ളുന്നത് പുത്തൻകാവിൽ തിരുമേനി അരനൂറ്റാണ്ട് മുൻപ് നേടിയ ആ മണ്ണിലാണ്. തുമ്പമൺ ഇടവക മിഷ്യൻ, മർത്തമറിയം വനിതാ സമാജം മുതലായവ അദ്ദേഹം തുടങ്ങിവെക്കുകയും അവക്കെല്ലാം മന്ദിരങ്ങൾ നിർമ്മിക്കുകയും ചെയ്തു. ഓതറ ദയറ, ബേസിൽ ദയറ മുതലായവ തുടങ്ങിയതും തിരുമേനിയാണ്. പഴയ സെമിനാരി പൂട്ടിക്കിടന്നപ്പോൾ അദ്ദേഹം ബേസിൽ ദയറായിൽ വൈദിക സെമിനാരി തുടങ്ങി. അതിലെ ആദ്യബാച്ചിലെ വിദ്യാർത്ഥിയായിരുന്നു ഇപ്പോഴത്തെ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ. നിരവധി ദേവാലയങ്ങളും തിരുമേനി സ്ഥാപിച്ചു. സ്ഥലചുരുക്കത്താൽ അവയുടെ പേരുകൾ വിടുന്നു. മലങ്കര സണ്ടേസ്കൂൾ സമാജം പ്രസിഡൻ്റ്, സുവിശേഷസംഘം പ്രസിഡണ്ട്, കല്ലൂപ്പാറ കൺവൻഷൻ സംഘാടകൻ, സെറാമ്പൂർ യൂണിവേഴ്സിറ്റി സെനറ്റ് മെമ്പർ തുടങ്ങി ഒട്ടനവധി ചുമതലകൾ തിരുമനസ്സുകൊണ്ട് വഹിച്ചു. പത്തനംതിട്ട കാതോലിക്കേറ്റ് കോളേജ് തുടങ്ങാൻ അനുവാദത്തിന് ഗവൺമെൻ്റിലേക്ക്

അപേക്ഷ കൊടുത്ത് കാത്തിരിക്കു മ്പാഴാണ് വിധി ആ സുകൃത ജീവി തത്തെ അപഹരിച്ചുകൊണ്ടു പോയത്.

**ആദ്ധ്യാത്മിക നേട്ടങ്ങൾ**

മാർ പീലക്സിനോസ് തിരുമേ നിയുടെ ഭൗതിക നേട്ടങ്ങളിൽ ചിലതിനെപ്പറ്റിയാണ് ഇവിടെ പരാ മർശിച്ചത്. ആ മഹാചാര്യന്റെ ആദ്ധ്യാത്മിക നേട്ടങ്ങളിലേക്ക് ഒന്ന് കണ്ണോടിക്കാം. ഓർത്തഡോ ക്സ് സഭയെ ഒന്നാകെ ചുരുട്ടി ക്കൂട്ടി റോമാസഭയിലേക്ക് എടുത്തു കൊണ്ടുപോകുവാൻ വിദ്യാസമ്പന്ന നും, അതീവ തന്ത്രശാലിയുമായി രുന്ന മാർ ഈവാനിയോസ് തത്ര പ്പെട്ടിരുന്ന കാലയളവിലാണ് മാർ പീലക്സിനോസ് തിരുമേനിയുടെ രംഗപ്രവേശം.

മാർ ഈവാനിയോസിന് ബദ ലായിട്ടാണ് മാർ പീലക്സിനോ സിനെ വാഴിച്ചതെന്ന് എല്ലാവർക്കും അറിയാമായിരുന്നു. മാർ ഈവാ നിയോസും, അനുചരൻ മാർ തിയോഫിലോസും റോമായിൽ ചേർന്നശേഷം ഓർത്തഡോക്സ് സഭയിൽ നിന്ന് വൈദികരേയും, മേൽപട്ടക്കാരേയും സാമ്പത്തികനേ ട്ടങ്ങളുടെ ചൂണ്ട ഇട്ട് പിടിക്കാൻ റീത്തുകാർ ഇറങ്ങിത്തിരിച്ചു. പണ ത്തിന്റെ അമിതസ്വാധീനമുള്ള റോമാ സഭക്ക് പാവപ്പെട്ട മലങ്കര സഭയിൽ നിന്നും ആളെ കിട്ടാൻ എളുപ്പമായി. ഈവാനിയോസിനും, തിയോഫിലോസിനും പുറകെ മറ്റൊരു മെത്രാനും പോയി. നിരണം ഇടവകയുടെ വാളക്കുഴി സേവേ റിയോസായിരുന്നു അത്.

ചേപ്പാട് മാർ ദിവന്നാസിയോ സിന്റെ കുടുംബത്തിൽപെട്ട ചേപ്പാട് റമ്പാനെയും, പുലിക്കോ ട്ടിൽ തിരുമേനിമാരുടെ കുടുംബ ത്തിൽപെട്ട പുലിക്കോട്ടിൽ യൗസേഫ് റമ്പാനെയും റീത്തിൽ ചേർന്നാൽ ഉടനെ മെത്രാൻമാരാ ക്കാം എന്നു പറഞ്ഞ് പ്രലോഭി പ്പിച്ച് കത്തോലിക്കാ സഭയിലേക്ക് കൂട്ടിക്കൊണ്ടു പോയി. അവരെ രണ്ടുപേരേയും നിയുക്തമെ ത്രാൻമാർ എന്നു പറഞ്ഞ് കൊട്ടി ഘോഷിച്ചുകൊണ്ട് റീത്തുകാർ നട ന്നു. മാർ ഈവാനിയോസ് റോമു മായി കത്തിടപാടുകൾ നടത്തു മ്പോൾ രണ്ട് നിയുക്തമെത്രാൻ കൂടി എന്റെ കൂടെ വന്നിരിക്കുന്നു എന്ന അർത്ഥത്തിലാണ് തട്ടിവി ടാറും.

ഫാ. ഇഞ്ചക്കലോടി എഴുതിയ മാർ ഈവാനിയോസിന്റെ ജീവ ചരിത്രം വായിച്ചാൽ ഈ പര മാർത്ഥം മനസ്സിലാക്കാം. രണ്ടു റമ്പാൻമാരെക്കൊണ്ട് "മലങ്കര സഭയുടെ കുഴൽക്കണ്ണാടി" എന്ന പേരിൽ ഒരു ഗ്രന്ഥം തങ്ങൾ ജനി ച്ചുവളർന്ന മാതൃസഭയേയും, പൂർവ്വികരും സംപൂജ്യരുമായ ചേപ്പാടു തിരുമേനിയേയും, പുലി ക്കോട്ടിൽ തിരുമേനിമാരെയും കുറ്റം പറഞ്ഞുകൊണ്ട് എഴുതി പ്രസിദ്ധീ കരിക്കാൻ ഈവാനിയോസിന് കഴി ഞ്ഞു. ആവശ്യം കഴിഞ്ഞപ്പോൾ രണ്ട് റമ്പാൻമാരേയും ഈവാനി യോസ് തഴഞ്ഞു. നിരാശരായി രണ്ടു പേരും ശിഷ്ടായുസ്സ് കഴിച്ചു കൂട്ടി.

പുലിക്കോട്ടിൽ റമ്പാൻ തിരുവ ല്ലായിലും, തിരുവനന്തപുരത്തും മറ്റും പ്രവർത്തിച്ചശേഷം മെത്രാൻ പദവിയിലേക്ക് ഈവാനിയോസ് അടുപ്പിക്കുന്നില്ലെന്നും മനസ്സി ലാക്കി, സ്വന്തം നാടായ കുന്നംകു ളത്തേക്ക് മടങ്ങി. ദുഃഖിതനായ റമ്പാൻ തന്റെ പൂർവ്വികർ പണി യിച്ച കുന്നംകുളത്തെ ദേവാലയ ത്തിൽ ഒരു തവണയെങ്കിലും കയറി ധൂപപ്രാർത്ഥന നടത്തുവാൻ ശ്രമം നടത്തിയെങ്കിലും അന്നത്തെ ഭരണാധികാരികൾ സമ്മതിച്ചില്ല. 'പുകഞ്ഞകൊള്ളി പുറത്ത്' എന്ന നയമാണ് അവർ സ്വീകരിച്ചത്. സ്വഭാവദോഷം കൊണ്ടും, ഹൃദയ വ്യഥകൊണ്ടും തകർന്ന റമ്പാച്ചൻ 52-ാം വയസ്സിൽ കുന്നംകുളത്തു വെച്ച് നിര്യാതനായി. ഇവിടെയുള്ള റീത്തു പള്ളിയിൽ കബറടക്കപ്പെ ട്ടു.

ചേപ്പാട് ഫിലിപ്പോസ് റമ്പാൻ ഈവാനിയോസിന്റെ പട്ടത്തെ അരമനയിൽ സിൽബന്ധിയായി കൂടി. ഈവാനിയോസിന് പിൻഗാ മിയായി തന്നെ നിയമിക്കുമെന്ന് കരുതിയിരുന്നെങ്കിലും അത് ഉണ്ടാ യില്ല. ബനഡിക്ട് മാർ ഗ്രിഗോറി യോസിനെയാണ് മാർ ഈവാനി യോസ് ആ സ്ഥാനത്തേക്ക് ഉയർത്തിയത്. വൃദ്ധനായി പട്ടം അരമനയിൽ കഴിയുന്ന കാലത്ത് ചേപ്പാട് റമ്പാച്ചനെ കണ്ട് സംസാ രിക്കാൻ ഈ എഴുത്തുകാരന് ഇട വന്നു. ഓർത്തഡോക്സ് സഭയിൽ തന്നെ നിന്നിരുന്നെങ്കിൽ ഒരു പ്രയാ സവും കൂടാതെ മെത്രാനാകുമായി രുന്നെന്ന് അദ്ദേഹം സൂചിപ്പിച്ചു.

പാത്രിയർക്കീസ് ഭാഗത്തെ ക്നാ നായ ഇടവകയുടെ മാർ ദീയ സ്കോറസും റീത്തിൽ ചേർന്നിരു ന്നു. ഇങ്ങിനെ റമ്പാൻമാരും, മെത്രാൻമാരും, വൈദികരും റീത്തിൽ ചേർന്നപ്പോൾ ഇതൊരു വലിയ വിപത്തായി സഭാ നേതൃത്വം കണ്ടു. മാർ പീലക്സി നോസ് തിരുമേനി ഇതിനെ തടു ക്കാൻ മുന്നിട്ടിറങ്ങി. റീത്തിലേ ക്കുള്ള ഒഴുക്കു തടയാൻ തിരുമേ നി മലങ്കര ഉടനീളം ഓടിനടന്ന് പ്രസംഗിച്ചു. സഭാ മക്കളെ അദ്ദേഹം ഉൽബുദ്ധരാക്കി. റീത്തിന്റെ കാപട്യം പ്രസംഗങ്ങ

ളിലൂടെ തുറന്നു കാട്ടി. ഇതിന്റെ ഫലമായി റീത്തിലേക്കുള്ള പലായനം നിശ്ശേഷം നിലച്ചു. പോയവരിൽ അപൂർവ്വംപേരെ തിരിച്ചു കൊണ്ടുവരുന്നതിനും കഴിഞ്ഞു.

സുവിശേഷഘോഷണത്തിന് തിരുമേനി പ്രാധാന്യം കൊടുത്തു. തിരുവിതാംകൂർ ഭാഗത്ത് ഒട്ടനവധി കൺവൻഷനുകൾ തിരുമേനി തുടങ്ങി. അവയെല്ലാം നല്ല നിലയിൽ നടന്നു വരുന്നു. ഉന്നതവിദ്യാഭ്യാസമുള്ള വൈദികർ സഭയിൽ ഉണ്ടാകാൻ തിരുമേനി ആഗ്രഹിച്ചു. അതിനായി യുവാക്കളെ സമീപിച്ച് അവരെ വൈദികവേലയിലേക്ക് ആകർഷിച്ചു. മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായെ വൈദികനാകാൻ പ്രേരിപ്പിച്ചത് പുത്തൻകാവ് തിരുമേനിയാണ്. ബിരുദധാരികളായ യുവാക്കളെ ബേസിൽ ദയറായിലേക്ക് സ്വാഗതം ചെയ്ത് അവരെ പ്രോത്സാഹിപ്പിച്ചു. അതിൽപ്പെട്ട ഒരാളായിരുന്നു പിന്നീട് തുമ്പമൺ ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തയാകാൻ ദൈവം നിയോഗിച്ച ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്ത.

മറ്റു വിഭാഗങ്ങളുമായി സ്നേഹത്തിൽ വർത്തിക്കണമെന്ന് തിരുമേനി ആഗ്രഹിച്ചു. എക്യുമെനിസത്തെപ്പറ്റി അത്രയൊന്നും പ്രചാരമില്ലാതിരുന്ന ആ കാലത്ത് തിരുമേനി അതിന്റെ പ്രചാരകനായി. തിരുമനസ്സുകൊണ്ട് കാലം ചെയ്തപ്പോൾ വിവിധ സഭകളിൽപ്പെട്ട മേൽപട്ടക്കാരുടെ അനുശോചനം വന്നുചേർന്നു.

ഓർത്തഡോക്സ് സഭയ്ക്കു വേണ്ടി ആത്മാർത്ഥതയോടെ തിരുമേനി പണിയെടുത്തു. ഒരു തേനീച്ചയുടെ ശുഷ്കാന്തിയോടെ തോട്ടത്തിന്റെ തേനും, പരാഗവും ശേഖരിച്ചു. ഒരു പിറുപിറുപ്പോ, പരാതിയോ കൂടാതെ തിരുമനസ്സു കൊണ്ട് ഉള്ളതുകൊണ്ട് തൃപ്തിപ്പെട്ടു ജീവിച്ചു. വാളക്കുഴി സേവേറിയോസ് റോമ്മാ സഭയിൽ ചേർന്ന വിവരം കേട്ട് 1937 നവംബർ 29-ാം തീയതിയിലെ ഡയറി കുറിപ്പിൽ ഇപ്രകാരം എഴുതി. "തിരുവനന്തപുരത്തുവെച്ച് മാർ സേവേറിയോസ് ഇന്നു റീത്തിൽ ചേർന്നു. ദ്രവ്യാഗ്രഹം! മനുഷ്യനെ നിലംപതിപ്പിക്കുന്നതിന്റെ ഒരു ഉത്തമദൃഷ്ടാന്തം. ദൈവം ക്ഷമിക്കട്ടെ."

പുത്തൻകാവ് തിരുമേനി അമേരിക്കയിലോ, ഗൾഫ് രാജ്യങ്ങളിലൊ ചുറ്റി സഞ്ചരിച്ച്, പണം പിരിക്കാൻ പോയില്ല. ഈ മലയാള മണ്ണിൽ കിട്ടാവുന്ന വിധവമാരുടെ മുക്കാലുകൾ ശേഖരിച്ച്, എളിയവരിൽ എളിയവനായി തിരുമനസ്സു കൊണ്ട് നേട്ടങ്ങൾ കൊയ്തെടുത്തു. ആ നേട്ടത്തിന്റെ തിളക്കം വേറെന്തിനുണ്ട്?

തിരുമനസ്സിലെ പ്രാർത്ഥന നമുക്ക് കോട്ടയതായിരിക്കട്ടെ.

*(അവസാനിച്ചു)*



ബാല സഭ



(കവിത)

യേശു പറഞ്ഞ കഥകൾ

## വിളക്കിൻെറ കഥ

കാതുതുറക്കൂ കഥകേൾക്കാൻ
കർത്തൻ ചൊന്നകഥകേൾക്കാൻ
മനസ്സു തുറക്കൂ മറ നീക്കൂ,
മധുരം പകരും കഥ കേൾക്കാൻ.
വെളിച്ചത്തിൻെറ കഥയാണ്
വെള്ളിവിളക്കിൻ കഥയണ്'
വിളിക്കുകൊളുത്തിട്ടെല്ലാരും
വരുന്നോർക്കൊക്കെ കാണുവാൻ
പടിയിന്മേലെ വയ്ക്കുള്ളൂ
പറയിൻ കീഴിൽ വയ്ക്കില്ല.
നമുക്കു ദൈവം തരുന്നതാം
നന്മകളാകും സമ്മാനങ്ങൾ
നമുക്കുവേണ്ടി മാത്രമല്ല,
നൽകിയതെന്നു ധരിക്കേണം.
കണ്ണുകൾ നമുക്കു വിളക്കാണ്
കണ്ണിനു കാഴ്ചയുണ്ടെങ്കിൽ
വെളിച്ചം നമ്മിൽ വിളങ്ങീടും.
കാഴ്ചയില്ലാകണ്ണെങ്കിൽ
വീഴ്ച തന്നെ ജീവിതവും.
നമ്മിലെ വെളിച്ചമിരുളായാൽ
നമ്മിൽ നിന്മ വളർന്നീടും
ഇരുളിനെ സ്നേഹിച്ചിടാതെ,
ഉള്ളിൽ സ്നേഹം നിറയ്ക്കുകിൽ,
വിളക്കിൻ വെളിച്ചത്തെന്നപോൽ,
തെളിവിൽ ശോഭിച്ചീടും നീ.

*വറുഗീസ് കിഴക്കേമുറി.*

*'ബാലസഭ' യിലേക്ക് കൊച്ചുകൂട്ടുകാരുടെ കഥയും കവിതയും അയച്ചു തരിക.*

## വിദ്യാഭ്യാസ സഹായം

സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന, കോളേജിൽ പഠിക്കുന്ന കുട്ടികളിൽ നിന്നും വിദ്യാഭ്യാസ സഹായത്തിനുള്ള അപേക്ഷകൾ ക്ഷണിക്കുന്നു. അപേക്ഷകർ ഇടവക വികാരിയുടെ സാക്ഷ്യപത്രത്തോടുകൂടി 99 ഫെബ്രുവരി അവസാനത്തോടുകൂടി ലഭിച്ചിരിക്കണം.

*എഴുതുക*

Vicar,
Mar Gregorios Orthodox Church
P.O. Box. 984, P.C. 113
Muscat,
Sultanate of Oman

# സംശയം വാർദ്ധക്യത്തിലുമുണ്ടാവുമോ?

ഫാ. ഒ. തോമസ്

കൗൺസലറുടെ പംക്തി

ചോദ്യം:-

*എനിക്കു 60 വയസ്സും എന്റെ ഭാര്യക്കു 55 വയസ്സുമായി. ഞങ്ങളുടെ മൂന്നുമക്കളും വിവാഹിതരായി വേറെ താമസിക്കുന്നു. ഈയിടെയായി എന്റെ ഭാര്യക്ക് എന്നെ വലിയ സംശയമാണ്. ഞാൻ എങ്ങും തനിയെ പോകരുത്. അവൾക്ക് അത് ഇഷ്ടമല്ല. മറ്റു പലരേയും കാണാൻ പോവുകയാണ് എന്നു പറഞ്ഞ് കുറ്റപ്പെടുത്തും. ഇതു കേൾക്കുമ്പോൾ നിയന്ത്രിക്കാനാവാത്ത ദേഷ്യം എനിക്ക് ഉണ്ടാവുകയും, രണ്ടു പ്രാവശ്യം തല്ലുകയും ചെയ്തിട്ടുണ്ട്. യൗവനത്തിൽ തോന്നാത്ത സംശയം ഇപ്പോൾ തോന്നുന്നതിൽ വല്ല കാര്യവുമുണ്ടോ? പൊതുവെ സ്വസ്ഥമായി കഴിയേണ്ട ഈ പ്രായത്തിൽ ഈ കാര്യത്തെച്ചൊല്ലി വഴക്കടിക്കുന്നതിൽ വളരെപ്രയാസമുണ്ട്. ഇങ്ങനെയുള്ള കാര്യങ്ങൾ പുറത്തു പറയുവാനും വളരെ വിഷമമാണല്ലോ. ഞാൻ എന്തു ചെയ്യണമെന്ന് ഒരു ഉപദേശം തന്നാൽ കൊള്ളാം.*

ഫിലിപ്പ്, മദ്രാസ്.

ഉത്തരം

മനുഷ്യമനസ്സ് വളരെ സങ്കീർണ്ണമാണെന്ന് മാത്രമല്ലാ, യുക്തിക്കനുസരിച്ച് വികാരങ്ങളെ മാറ്റിയെടുക്കാൻ സാധിക്കാത്തതുമാണ്. നിങ്ങളുടെ ഭാര്യയും യുക്തിപരമായി ചിന്തിച്ചാൽ സംശയത്തിന്റെ അടിസ്ഥാനം മാറ്റാനാവും. എന്നാൽ അങ്ങനെ അവർക്ക് സാധിക്കുന്നില്ല എന്നതാണ് അവരുടെ പ്രശ്നം. അവരോട് ദേഷ്യപ്പെടുകയോ, അടിക്കുകയോ ചെയ്താൽ പ്രശ്നം അവിടെ തീരുകയില്ല. നിങ്ങളുടെ നടപ്പുദോഷം, കണ്ടുപിടിച്ചത് ഇഷ്ടപ്പെടാതെ തല്ലിയെന്നായിരിക്കും അവരുടെ വ്യാഖ്യാനം. സംശയത്തെ വർദ്ധിപ്പിക്കാനേ ഇതുപകരിക്കയുള്ളു. അതിനാൽ ആ രീതിയിൽ പ്രതികരിക്കാതിരിക്കുകയാണുത്തമം. പൊതുവെ ദമ്പതികളിൽ ഒരാൾക്ക് സംശയം ഉണ്ടാക്കുന്ന രീതി ഇപ്പോൾ സമൂഹത്തിൽ വർദ്ധിച്ചു വരുന്നുണ്ട്. ഇത് ഒരു മാനസീക രോഗം തന്നെയാണ്. എന്നാൽ ചികിത്സ ആവശ്യമായ വിധത്തിൽ എത്തിയിട്ടുണ്ടോ എന്ന് നിശ്ചയിക്കാൻ കത്തിൽക്കൂടി സാദ്ധ്യമാവുന്നില്ല. രണ്ടുപേരും കൂടി ഒരു കൗൺസലറെ സമീപിച്ചാൽ ചികിത്സ ആവശ്യമായി വരുന്ന രീതിയിൽ ഭാര്യ എത്തിച്ചേർന്നിട്ടുണ്ടോ എന്ന് നിശ്ചയിക്കാനാവും. ഒരു പക്ഷേ ശരിയായ കൗൺസിലിംഗിൽ കൂടി പ്രശ്നം പരിഹരിക്കാനും സാദ്ധ്യതയുണ്ട്.

മദ്ധ്യവയസ്സു കഴിയുമ്പോൾ സ്ത്രീകൾക്ക് ഇങ്ങനെയുണ്ടാവാനുള്ള കാരണങ്ങളെപ്പറ്റി മനശ്ശാസ്ത്രജ്ഞന്മാർ ചില വിശദീകരണങ്ങൾ നൽകിയിട്ടുണ്ട്. അതിൽ പ്രധാനമായത് *EMPTY NEST SYNDROME* എന്ന പേരിൽ അറിയപ്പെടുന്നു. അതായത് കൂട് ഒഴിയുന്നതിലെ തീവ്രമായ വേദന. സാധാരണ ഗതിയിൽ മക്കൾ ജനിച്ച്, പഠിച്ച് വളരുന്നതുവരെ സ്ത്രീകളുടെ കൂടുതലായ ശ്രദ്ധ അവരിലായിരിക്കും. അവർ വളർന്ന് ഒരു നിലയിൽ എത്തുമ്പോൾ തങ്ങളുടെ കൂട് (വീട്) വിട്ടു പുറത്തേക്കു പോകുന്നു. പിന്നീട് ഭർത്താവും ഭാര്യയും മാത്രം അവശേഷിക്കുന്നു. ഇവിടെ ഭാര്യ വീണ്ടും ഭർത്താവിലേക്ക് അടുക്കാൻ ആഗ്രഹിക്കുന്നു. ഇതിനോടകം ഭർത്താവിലും വളരെ മാറ്റങ്ങൾ വന്നിരിക്കും. ശാരീരികാവശ്യങ്ങൾ കുറഞ്ഞു വരുന്നതോടുകൂടി സ്വഭാവികമായി സ്നേഹപ്രകടനങ്ങളും കുറയും. ഭർത്താവിലേക്കു വീണ്ടും തിരിയുന്ന ഭാര്യക്ക് വേണ്ടത്ര സ്നേഹം ലഭിക്കുന്നില്ല, എന്നു തോന്നിയാൽ അതിന്റെ കാരണങ്ങളിലേക്ക് അന്വേഷണം നടത്തും. ഈ അന്വേഷണം ചിലപ്പോൾ ഒരു സംശയത്തിന്റെ വശത്തിലേക്കു നയിച്ചു എന്നു വരാം. ഇതു മനഃപൂർവ്വം അവർ സൃഷ്ടിച്ചെടുക്കുന്നതല്ല. അങ്ങനെ മനസ്സ് ആയിത്തീരുന്നതാണ്. നിങ്ങളുടെ ദാമ്പത്യത്തിന്റെ ആദ്യകാലഘട്ടങ്ങളിൽ അവിശ്വസ്തത സംഭവിച്ചിട്ടില്ലെങ്കിൽ മിക്കവാറും ഇതായിരിക്കാം കാരണം. ഭർത്താവിനെ തന്നോടു വളരെ അടുപ്പിക്കാനുള്ള ഭാര്യയുടെ ആഗ്രഹത്തിന്റെ പരോക്ഷമായ ഒരു പ്രകടനമാണ് ഈ സംശയം. കൂടുതൽ സ്നേഹത്തിലും, കരുതലിലും ഇടപെടാൻ ശ്രമിക്കുക. ഒരുമിച്ച് കൂടുതൽ സമയം പ്രാർത്ഥനയിൽ ചെലവഴിക്കുക. പതുക്കെ ഭാര്യയുടെ സംശയം മാറിക്കൊള്ളും. മാറ്റം കാണുന്നില്ലെങ്കിൽ ഒരുമിച്ച് ഒരു കൗൺസലിംഗിന് വിധേയമാവുന്നത് പ്രയോജനപ്പെടും.

# യഥാർത്ഥശിഷ്യത്വം

ഫാ. ജോർജ്ജ് ചീരൻ, കുന്നംകുളം

കർത്താവ് ശിഷ്യന്മാരെ വിളിച്ചു. എന്തിന്? തന്നോടുകൂടെ ഇരിക്കാൻ, പ്രസംഗിക്കാൻ, ഭൂതങ്ങളെ പുറത്താക്കുവാൻ

## 1. തന്നോടുകൂടെ ഇരിക്കാൻ (to be with him)

മനുഷ്യൻ എക്കാലത്തും ദൈവത്തോടു കൂടെ ആയിരിക്കണമെന്ന് ദൈവം ആഗ്രഹിക്കുന്നു. എല്ലാ ദിവസവും ദൈവം അവനെകാണാൻ വന്നിരുന്നു. അവൻ ദൈവത്തോടുകൂടെ തന്നെയായിരുന്നു. ആ സഖിത്വം ഒന്നാമത്തെ സഭയിൽ മനുഷ്യൻ നഷ്ടപ്പെടുത്തി. വീണ്ടും സ്നേഹവാനായ ദൈവം അവനെ വിളിച്ചു. മാളിക മുറിയിലെ അന്ത്യ അത്താഴത്തിനു ശേഷം ശിഷ്യന്മാരുമായി ഗത്സമനതോട്ടത്തിൽ പ്രാർത്ഥനക്കായി വന്നുചേർന്ന കർത്താവ് പ്രാർത്ഥിക്കാതെ ഉറങ്ങുന്ന ശിഷ്യന്മാരോട് എന്നോടു കൂടെ ഒരു നാഴിക പോലും ഉണർന്നിരിപ്പാൻ നിങ്ങൾക്ക് കഴിയില്ലയോ എന്നു ചോദിക്കുന്നു. ആ നിർണ്ണായക നിമിഷത്തിൽ യേശു നാഥൻ ശിഷ്യഗണങ്ങളുടെ സാന്നിദ്ധ്യം ആഗ്രഹിക്കുന്നു. എന്നാൽ അവർക്കതിന് സാധിച്ചില്ല. മനുഷ്യൻ ലോകത്തോടുകൂടെ അധികസമയവും ചേർന്നിരിപ്പാൻ ശ്രമിക്കുന്നു. ദൈവവിളിയെക്കുറിച്ച് നാം മറന്നു പോകുന്നു. യേശു ക്രിസ്തുവിനോടു കൂടെ ജീവിപ്പാൻ, അവന്റെ ആധിപത്യം ലോകത്തിൽ വെളിപ്പെടുത്തുവാൻ നമുക്ക് കഴിയണം. സഭയായും, ഇടവകയായും, വ്യക്തിയായും അവനോടുകൂടെയായിരിക്കാൻ വിളിക്കപ്പെട്ടിരിക്കുന്നു." നാം ഇന്ന് എവിടെ? കലഹത്തിന്റേയും, ഭിന്നതയുടെയും മദ്ധ്യത്തിൽ, ലോകസുഖത്തിന്റെ മുന്നിൽ- നാം സ്വയം ചിന്തിക്കണം. ഞാൻ ആരാണ്? എന്റെ സ്ഥാനം എന്ത്? നോഹയും, ഹാനോക്കും. ദൈവത്തോടുകൂടെയായിരുന്നു. സ്നേഹിതരെ നമുക്ക് അവനോടു കൂടെ യാത്ര ചെയ്യാം.

## 2. പ്രസംഗിക്കാൻ (to preach)

ദൈവം യോനയോട് സംസാരിച്ചു. "നിനുവെക്കെതിരെ പ്രസംഗിക്കാൻ ഞാൻ നിന്നെ അയക്കുന്നു. നിനുവയിലെ തിന്മകൾക്കെതിരെ നീ ശബ്ദമുയർത്തണം. പ്രവാചകശബ്ദം പുറപ്പെടുവിക്കാൻ നാം ഭയപ്പെടുന്നു. നിന്റെ ഭയം നിനുവയെ നശിപ്പിക്കും. നാശത്തിന്റെ കാരണക്കാരൻ നീ തന്നെയായിരിക്കും. വി. പൗലൂസ് ശ്ലീഹാ പറഞ്ഞു. "ഞങ്ങളോ ക്രൂശിക്കപ്പെട്ട യേശുവിനെ പ്രസംഗിക്കുന്നു." ക്രൂശിന്റെ വചനം അനേകരെ രക്ഷയിലേക്ക് നയിക്കും. നിന്റെ ഉയർച്ചക്കുവേണ്ടി മാത്രം പരിശ്രമിച്ചാൽ ജനം നഷ്ടപ്പെടും. "എനിക്ക് ദാഹിക്കുന്നു. എനിക്ക് ദാഹിക്കുന്നു" എന്ന കർത്താവിന്റെ ദീനരോദനത്തിന്റെ യഥാർത്ഥ ദർശനം നമുക്ക് ഉണ്ടാകണം. ആത്മാക്കളെക്കുറിച്ചുള്ള ദാഹം നിനക്കുണ്ടോ? കാണാതെ പോയ ആടിനെ തിരഞ്ഞ് കണ്ടെത്തുന്നതുവരെ മാത്രമല്ല, മാറോട് ചേർത്ത് സുരക്ഷിതസ്ഥാനത്ത് ചേർക്കുന്നുതുവരെ നിനക്ക് വിശ്രമിക്കാൻ സമയമില്ലെന്ന കാര്യം നാം ഓർത്തിരിക്കണം. ചുട്ടുപഴുത്ത വെയിലുകൊണ്ട് വാടിത്തളർന്ന കർത്താവ് ശമര്യാസ്ത്രീയെ നേടാൻ സ്വന്തം ദാഹം മറന്നത് ആത്മാവിനെ നേടാനായിരുന്നു. ദീർഘനേരം അവളോട് സംസാരിക്കാൻ അവൻ സമയം കണ്ടെത്തി. കാൽവറികുരിശിൽ വേദനകൊണ്ട് ഞെരിപൊരി കൊള്ളുമ്പോൾ സമാധാനത്തിന്റെ സന്ദേശം താൻ അറിയിക്കുകയായിരുന്നു. കാൽവറിയിലെ തന്റെ പ്രസംഗം അനേകരെ ദൈവമക്കളാക്കി. ഉയിർത്ത് എഴുന്നേറ്റ് ആഴമേറിയ ആണിപഴുതുകൾ ഉണങ്ങുന്നതിന് മുന്നേ മരിച്ചവരുടെ ഇടയിൽ സുവിശേഷവേലചെയ്യാൻ ഓടിയവനായിരുന്നു. കർത്താവ് അവന്റെ മക്കളായ ശിഷ്യരായ നാം ഇന്ന് 'എന്ത് ചെയ്യുന്നു?'

## 3. ഭൂതത്തെ പുറത്താക്കുവാൻ (to drive out demons)

യേശു മശിഹാ അനേകം ഭൂതങ്ങളെ പുറത്താക്കി അശുദ്ധാത്മാക്കളെ ആട്ടിപായിച്ചു. അന്ധവിശ്വാസങ്ങളും, അനാചാരങ്ങളും, സ്വർത്ഥതയും നടമാടികൊണ്ടിരുന്ന ഒരു കാലഘട്ടത്തിലാണ് അവൻ ലോകത്തിലേക്ക് വന്നത്. അവയിൽ നിന്നുള്ള മോചനത്തിനു വേണ്ടി കാൽവറി വരെ അവൻ പോരാടി. അനേകം തിന്മകൾക്കെതിരെ അവൻ വിരൽ ചൂണ്ടി. നാം ഇന്ന് എന്തുചെയ്യുന്നു? അനീതി, അക്രമം,

കൈക്കൂലി, മദ്യപാനം മയക്കുമരുന്ന്, അഹങ്കാരം, എയ്ഡ്സ് മുതലായ ഭൂതങ്ങൾക്കെതിരെ ഇന്ന് അനേകർ കണ്ണടക്കുന്നു. ഈ ഭൂതങ്ങൾ ലോകത്തെ നശിപ്പിക്കും. ഓരോ ഭൂതങ്ങൾക്കുമെതിരെ ശബ്ദമുയർത്താൻ നമ്മൾ ശക്തരാകണം. രോഗശാന്തിക്കായി മാത്രം പരക്കംപായുന്നവർ ഇതു കാണുന്നില്ലേ? റോം കത്തിയെരിയുമ്പോൾ വീണ വായിക്കുന്ന നീറോമാരാണിന്നുള്ളത്. ആ ദുസ്ഥിതി മാറണം. സമൂഹ നന്മക്കായി അനേകർ എഴുന്നേല്ക്കണം. അനാചാരങ്ങൾക്കും, അയിത്തത്തിനുമെതിരെ പോരാടിയ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി യഥാർത്ഥ ശിഷ്യനായിരുന്നു. സ്ഥാനമാനങ്ങൾ ചപ്പുചവറായി കരുതാത്തവന് ഭൂതങ്ങളെ പുറത്താക്കുവാൻ കഴിയില്ല. കർത്താവിനോടുകൂടെ ഇരിക്കാൻ, തന്നെ സാക്ഷിക്കുവാൻ അനേകം ഭൂതങ്ങളെ പുറത്താക്കുവാൻ എന്നെയും നിങ്ങളെയും ദൈവം നിയമിച്ചിരിക്കുന്നു. അവന്റെ യഥാർത്ഥ ശിഷ്യനായി ജീവിക്കുവാൻ നമുക്കു ദൈവം ഇടയാക്കട്ടെ.

## വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് എൻഡോവ്മെന്റ് ഫണ്ട്

ചികിത്സാ സഹായത്തിനുള്ള അപേക്ഷകൾ ക്ഷണിക്കുന്നു. അപേക്ഷഫോറത്തിന് മേൽവിലാസം എഴുതി സ്റ്റാമ്പ് ഒട്ടിച്ച് കവർ സഹിതം ഫാ.ഡോ. കെ.ജെ. ഗബ്രിയേൽ, പഴയ സെമിനാരി, കോട്ടയം-686 001 എന്ന വിലാസത്തിൽ എഴുതുക. പൂരിപ്പിച്ച അപേക്ഷാഫാറം മാർച്ച് 15ന് മുമ്പ് കിട്ടിയിരിക്കണം.

## ആവശ്യമുണ്ട്

മലങ്കരസഭയുടെ ഓഫീസിലേക്ക് Accouting Package, Type Writing, D.T.P. [Mal. & Eng.] അറിയാവുന്ന ഉദ്യോഗാർത്ഥികളിൽ നിന്നും ബയോഡേറ്റാ സഹിതം ഫെബ്രു. 28നകം അപേക്ഷകൾ ക്ഷണിക്കുന്നു.

*ചീഫ് എഡിറ്റർ, മലങ്കരസഭ, ദേവലോകം, കോട്ടയം-38*










ഒരു വിശ്വാസി കൂർത്തമല

മാതാവേ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കേണമെ







ഒരു വിശ്വാസി, കല്യാൺ

*Cherian L. Daniel, Omalloor*

ഉദ്ദിഷ്ട കാര്യസാദ്ധ്യത്തിന്







*Annamma Varughese, Madras* *Annamma, Tamil Nadu* *Jolly Sajan, Madras* Suja, Mavelikkara

### *വിദേശ വരിക്കാരുടെ ശ്രദ്ധയ്ക്ക്*

മലങ്കരസഭ ഇന്ത്യയിലെ വരിക്കാരുടെ വരിസംഖ്യ 1998 ഏപ്രിൽ മുതൽ വർദ്ധിപ്പിക്കുകയുണ്ടായി. എന്നാൽ ഇതുവരെ വിദേശ വരിസംഖ്യ വർദ്ധിപ്പിച്ചില്ല. ഇപ്പോൾ വർദ്ധിച്ച പോസ്റ്റേജിന്റേയും പേപ്പർവിലയുടേയും അച്ചടി കൂലിയുടേയും മദ്ധ്യത്തിൽ വിദേശ വരിസംഖ്യ വർദ്ധിപ്പിക്കുവാൻ നിർബന്ധിതമായിരിക്കുന്നു. 1999 ജനുവരി മാസം മുതൽ 'മലങ്കസഭയു'ടെ വിദേശ വരിസംഖ്യ 15 ഡോളറായി ക്ലിപ്തപ്പെടുത്തിയിരിക്കുന്നു. സഹകരണം പ്രതീക്ഷിക്കുന്നു.

*പത്രാധിപർ*

# ഒരു ശൈത്യക്കാറ്റിൽ

കഥ

*ജോയൻ കുമരകം*

ലോകത്തിലെ എല്ലാ ഭാഷകളും മതഗ്രന്ഥങ്ങളും ആഴമായി പഠിച്ചിട്ടുള്ള ഒരു സഞ്ചാരി ഊരുചുറ്റി സഞ്ചരിക്കുകയായിരുന്നു. സത്യാന്വേഷകൻ എന്നാണ് അറിവുള്ളവർ അദ്ദേഹത്തെ വിളിച്ചിരുന്നത്. ജരാനരകൾ ബാധിച്ച ആ വൃദ്ധന്റെ കൈയ്യിൽ ഒരു ചെറിയ ഭാണ്ഡക്കെട്ട് ഉണ്ടായിരുന്നു. കൽച്ചുരുളുകളും, പാപ്പിറസ് ചുരുളുകളും, താളിയോല ഗ്രന്ഥങ്ങളും അടങ്ങിയതായിരുന്നു ആ ഭാണ്ഡകെട്ട്.

നദികളിലും സമുദ്രങ്ങളിലും സ്നാനം ചെയ്തും വൃക്ഷത്തണലുകളിൽ വിശ്രമിച്ചും സ്നേഹഗാനങ്ങൾ പാടിയും അദ്ദേഹം ലോകം മുഴുവൻ സഞ്ചരിച്ചു.

മഞ്ഞായാലും മഴയായാലും, വേനലായാലും വെയിലായാലും അദ്ദേഹം യാത്ര അവസാനിപ്പിക്കയില്ല.

കൊടിയ ശൈത്യകാലത്ത് സത്യാന്വേഷകൻ ഒരു കുന്നിൽ ചെരിവിലെത്തി. തപസ് അനുഷ്ഠിക്കുന്ന ഭക്തനായ ഒരു താപസനെപ്പോലെ ഒരു മഹാവൃക്ഷം തല ഉയർത്തി നിൽക്കുന്നത് അദ്ദേഹം കണ്ടു. ആ വൃക്ഷത്തിന്റെ നില്പുകണ്ടാൽ സ്വർഗ്ഗത്തിലേക്കു കണ്ണുകൾ ഉയർത്തി പ്രാർത്ഥിക്കയാണെന്നേ തോന്നുകയുള്ളൂ. ആ വൃക്ഷച്ചുവട്ടിൽ അല്പസമയം അദ്ദേഹം ധ്യാനനിരതനായി നിന്നു. മനുഷ്യരുടെ ഭാഷകൾ മാത്രമല്ല നദികളുടെയും സമുദ്രങ്ങളുടെയും ഭാഷ, മിന്നൽപ്പിണരുകളുടെയും ഇടിമുഴക്കത്തിന്റെയും ഭാഷ, കൊടുങ്കാറ്റിന്റെയും ഇളംകാറ്റിന്റെയും ഭാഷ, കാട്ടരുവികളുടെയും കാടുപക്ഷികളുടെയും ഭാഷ, പൂക്കളുടെയും പുൽക്കൊടികളുടെയും ഭാഷ. എന്തിന് പ്രപഞ്ചത്തിന്റെ ഭാഷ തന്നെ ആ സഞ്ചാരിക്ക് അറിയാമായിരുന്നു.

വൃക്ഷത്തിൽനിന്ന് ഉയർന്ന ഒരു മർമ്മരശബ്ദം അദ്ദേഹത്തെ ധ്യാനത്തിൽ നിന്നുണർത്തി. മരണം കാത്തിരുന്ന ഒരു പഴുത്ത ഇലയെ ഒരു പച്ചില പരിഹസിക്കയായിരുന്നു. ഇലകളുടെ ഭാഷ അറിയാവുന്ന സത്യാന്വേഷകൻ എല്ലാം ശ്രദ്ധിച്ചുകേട്ടു.

"താഴെ നില്ക്കുന്ന പടുവൃദ്ധനും നീയും ഒരുപോലെയാണ്. ജരാനരകൾ ബാധിച്ച് മരണത്തോട് അടുത്തിട്ടും അയാൾ ഇപ്പോഴും ഗ്രന്ഥങ്ങളുടെ ഭാണ്ഡക്കെട്ടും പേറി സഞ്ചരിക്കുന്നു. ജീവിതത്തോടുള്ള കൊതികൊണ്ട് നീ ഇപ്പോഴും വൃക്ഷശിഖരത്തിൽ നിന്നും പിടിവിടാതെ നില്ക്കുന്നു. യുവാക്കളായ ഞങ്ങളുടെ ആനന്ദജീവിതംകണ്ട് അസൂയപ്പെടുന്ന മുരട്ടു കിഴവന്മാരാണ് നിങ്ങൾ"

അഹങ്കാരിയായ പച്ചിലയുടെ പരിഹാസവാക്കുകൾ കേട്ടിട്ടും കൂട്ടുകാർ ആരും ഇല്ലാതെ ഒരു ചില്ലയിൽ ഏകാകിയായി നിന്ന ആ പഴുത്തയില മൗനം പാലിച്ചു.

അപ്പോൾ ഒരു നേരിയ കാറ്റു വീശി. പഴുത്ത ഇലയിൽനിന്ന് ഒരു പ്രാർത്ഥനാ ഗാനം ഉയർന്നു.

'വൃദ്ധന്റെ അന്ത്യപ്രാർത്ഥന.' പച്ചിലകൂട്ടം ഒരേ സ്വരത്തിൽ പഴുത്ത ഇലയെ പരിഹസിച്ചു.

കാറ്റിന്റെ ഭാവം മാറി. നേരിയ കാറ്റ് കൊടുങ്കാറ്റായി. ശക്തമായ ശൈത്യക്കാറ്റിൽ മഹാവൃക്ഷത്തിന്റെ ശിഖരങ്ങൾ ആടിയുലഞ്ഞു. അഹങ്കാരികളായ പച്ചിലകൾക്ക് അഭയം നല്കിയിരുന്ന ശിഖരം ഒടിഞ്ഞു തകർന്നു. സമീപത്തുകൂടി ഒഴുകിക്കൊണ്ടിരുന്ന നദിയിലാണ് ആ ശിഖരം ചെന്നു പതിച്ചത്. പച്ചിലക്കൂട്ടത്തിൽ നിന്ന് ഒരു കൂട്ടക്കരച്ചിൽ ഉയർന്നു.

ശൈത്യക്കാറ്റ് അവസാനിച്ചു. ജന്മം സഫലം ആക്കിയശേഷം യാത്ര പറയുന്ന ഒരു പുണ്യാത്മാവിനെപ്പോലെ പഴുത്തില വൃക്ഷശിഖരത്തോട് അന്ത്യയാത്ര പറഞ്ഞു.

സത്യാന്വേഷകനായ സന്യാസി തന്റെ വിശുദ്ധകരങ്ങൾ നീട്ടി പഴുത്തിലയെ സ്വാഗതം ചെയ്തു. ഒരു പുണ്യാത്മാവാണ് തന്റെ കയ്യിൽ ഇരിക്കുന്നതെന്ന് അദ്ദേഹത്തിനു തോന്നി.

തന്റെ ഭാണ്ഡക്കെട്ടിൽ നിന്ന് ഒരു വിശുദ്ധഗ്രന്ഥം അദ്ദേഹം പുറത്തെടുത്തു. അതിന്റെ താളുകൾക്കിടയിൽ ആ പഴുത്തിലയെ അദ്ദേഹം നിക്ഷേപിച്ചു.

അപ്പോൾ രാത്രിയായി. ആകാശത്തിൽ നക്ഷത്രങ്ങൾ നൃത്തം ചെയ്യുന്നതുകണ്ട് സന്യാസി നൃത്തമാടി.

നക്ഷത്രങ്ങൾക്കൊപ്പം ആയിരമായിരം ദൈവദൂതന്മാർ ആകാശ

വിരിവിൽ നൃത്തം ചെയ്യുന്നുണ്ടായിരുന്നു.

"അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം. ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം" എന്ന് ദൈവദൂതന്മാർ ഉച്ചത്തിൽ പാടിക്കൊണ്ടിരുന്നു.

അപ്പോൾ സത്യാന്വേഷകൻെറ ഭാണ്ഡക്കെട്ടിൽ നിന്ന് ഒരു ശബ്ദമുയർന്നു.

"ലോകരക്ഷകൻെറ വരവിനായി കാത്തിരിക്കുന്ന ഒരു സാധുഭക്തനാണു ഞാൻ"

വിശുദ്ധ ഗ്രന്ഥത്തിൻെറ ഉള്ളിൽ നിന്നും പഴുത്തില സംസാരിക്കയാണെന്ന് സന്യാസിക്കു മനസ്സിലായി.

ഒരു കൂട്ടം ആട്ടിടയന്മാർ അപ്പോൾ അതുവഴി വന്നു.

"പുൽക്കൂട്ടിൽ ജനിച്ച പുണ്യകുമാരനെ നമസ്ക്കരിക്കാൻ വരുന്നോ." ആട്ടിടയന്മാരിലൊരാൾ സത്യാന്വേഷകനെ ക്ഷണിച്ചു. അദ്ദേഹം അവരോടൊത്തു പോയി.

വിശുദ്ധ മാതാവിൻെറ മടിത്തട്ടിൽ കൈയ്കാലിളക്കി കളിക്കുന്ന പുണ്യശിശുവിനെ കണ്ടപ്പോൾ താൻതേടി നടന്ന സത്യം കണ്ടെത്തിക്കഴിഞ്ഞുവെന്ന് സത്യാന്വേഷകനു ബോദ്ധ്യമായി.

ദിവ്യശിശുവിനെ അദ്ദേഹം കൈയ്കളിലെടുത്തു.

"ഞാൻ തേടി നടന്ന സത്യം കണ്ടെത്തിയിരിക്കുന്നു." അദ്ദേഹം ഉച്ചത്തിൽ വിളിച്ചു പറഞ്ഞു.

പ്രഭാതനക്ഷത്രത്തെപ്പോലെ പ്രകാശം ചൊരിഞ്ഞുകൊണ്ടിരുന്ന ആ ശിശുവിനെ അദ്ദേഹം വിശുദ്ധമാതാവിൻെറ കരങ്ങളിൽ ഏല്പിച്ചു. ഭാണ്ഡക്കെട്ടിനുള്ളിലെ പ്രവചനഗ്രന്ഥം അദ്ദേഹം പുറത്തെടുത്തു. ആ ഗ്രന്ഥത്തിനുള്ളിൽ നിക്ഷേപിച്ചിരുന്ന പഴുത്തില ദിവ്യശിശുവിന് തിരുമുൽക്കാഴ്ചയായി അർപ്പിച്ചു.

അപ്പോൾ പഴുത്തിലയ്ക്കു സ്വർണ്ണനിറം കൈ വന്നു. എങ്ങും പരിമളം പരന്നു.

"എൻെറ ജന്മം സഫലമായി" ആ പഴുത്തില മന്ത്രിക്കുന്നത് സത്യാന്വേഷകൻ കേട്ടു.

"നീ സകലജാതികളുടെയും മുമ്പിൽ ഒരുക്കിയിരിക്കുന്ന നിൻെറ രക്ഷയെ എൻെറ കണ്ണുകണ്ടതല്ലേ..." എന്നു പറഞ്ഞുകൊണ്ട് സത്യാന്വേഷകൻ തൻെറ യാത്ര തുടർന്നു.

# മത്തായിയുടെ മാദ്ധ്യസ്ഥത

കണ്ടെഴുത്തും കേട്ടെഴുത്തും

വെള്ളിക്കോൽ

ഓർത്തഡോക്സ് യൂത്തിൽ കൂടി വായനക്കാർക്ക് പരിചിതമായ *"വെള്ളിക്കോൽ"* മലങ്കരസഭയിൽക്കൂടി ഇനി മുതൽ...............

മത്തായിയെ മനസ്സിലായില്ലെ? മനുഷ്യരുടെ മദ്ധ്യേ കാണുന്ന മത്തായി, ശിരസ്സുയർത്തി ഘനഗാംഭീര്യത്തോടെ ശബ്ദിക്കുന്ന മത്തായി സാർ. മത്തായി ഇല്ലാത്ത കൂട്ടമില്ല. കണ്ടില്ലെങ്കിൽ ആളുകൾ തിരക്കും. വിളിച്ചില്ലെങ്കിലും അറിഞ്ഞുവരും. സംബന്ധിക്കും. പലരെയും സംബന്ധിപ്പിക്കുകയും ചെയ്യും. അതിനാവശ്യമുണ്ട്. അതൊരു ബന്ധനമാകാറുണ്ട്; പലർക്കും. സരസമായി സംസാരിക്കുന്ന മത്തായിയോട് പിണങ്ങിപ്പോരുവാനൊക്കുകയില്ല; എതിർക്കുന്നവനുപോലും. ബുദ്ധിക്ക് ബുദ്ധിയും യുക്തിക്ക് യുക്തിയും സമാസമം ചേർത്ത് - വേണ്ടി വന്നാൽ അല്പം ശക്തിയും മേമ്പൊടിയായി - കൊടുക്കാനറിയാം മത്തായിക്ക്. പ്രശ്നപരിഹാരകനായിട്ടാണ് മത്തായി സാർ അറിയപ്പെടുന്നത്. അവതരിപ്പിക്കുന്നത്. പ്രശ്നങ്ങളുടെ കലിയുഗ തരംഗങ്ങളിൽ സാറിന്റെ സാന്നിദ്ധ്യം സാദരം ക്ഷണിക്കപ്പെടുന്നു. മത്തായിയുടെ പ്രശ്ന ഔദാര്യത്തിൽ നിന്ന് ഊരിപ്പോരുന്നതിനുമെളുപ്പം ഒട്ടകം സൂചിക്കുഴയിലൂടെ കടന്നു പോരുന്നതാണ്. ഈ വേദഭാഗം പരിചയമില്ലാത്തവർക്ക് കിനാവള്ളിയെ ഓർത്താൽ മതി.

മത്തായിയുടെ പ്രശ്നപരിഹാരവ്യായാമം മറ്റു പ്രശ്നങ്ങളുടെ ഗർഭധാരണമാണെന്ന് നേതൃത്വമോഹികളും അസൂയാലുക്കളും പറഞ്ഞ് പരത്താറുണ്ട്. ഇതിന്റെ വാലുപിടിച്ചാണ് "യൂത്തന്മാർ" മത്തായിയെ പ്രശ്നങ്ങളുടെ മാതൃപേടകമെന്ന് വിശേഷിപ്പിക്കുന്നത്. മത്തായിയുടെ നിലയും വിലയും നിരത്തിവച്ച് അവരുടെ നാവടക്കാൻ ഞാൻ ശ്രമിച്ചപ്പോൾ ആവനാഴിയിൽ നിന്ന് രണ്ടെണ്ണം എടുത്ത് അവരെന്റെ തൊണ്ടയ്ക്ക് പിടിച്ചു.

ഒന്ന്. പള്ളിപ്പെരുന്നാൾ: പള്ളിക്കമ്മറ്റി വിപുലീകരിച്ച് പെരുന്നാൾ കമ്മറ്റി വന്നു. അത് യഥാക്രമം സമ്മേളിച്ചു. പൂർവ്വാധികം ഭംഗിയായി വിശുദ്ധന്റെ ഓർമ്മ കൊണ്ടാടുവാൻ ഒരേ സ്വരത്തിൽ തീരുമാനമെടുത്തു. വിശദാംശത്തിലേക്ക് കടന്നപ്പോൾ അപസ്വരമായി. മെത്രാച്ചനും കലാപരിപാടിയുമായിരുന്നു ഭിന്നമായ രണ്ട് ബിന്ദുക്കൾ. സംസാരത്തിന്റെ അറ്റങ്ങൾ. കേന്ദ്രങ്ങൾ. പതിവുപോലെ തിരുമേനിയെ കൊണ്ടു വരണം; ഒരു കൂട്ടം. കലാപരിപാടികൾ വേണം; മറുവശം, രണ്ടുമാകാം, അനുനയക്കാർ. പണം പോരാ; പ്രയോഗികക്കാർ. പതിവുപോലെ മതി. അവർ വീണ്ടും. പതിവുലേറെ ഭംഗിയാക്കാനാണ് തീരുമാനം. മൂന്നാം മുന്നണി. ഏറെ കൂട്ടലും കിഴിക്കലും നടന്നു. എന്നാലും സമവാക്യം പറയാറായില്ല. വികാരി അച്ചനെ കൊണ്ട് വീട്ടാവശ്യം നടത്തിയെടുക്കേണ്ടവർ വാതുക്കൽ വന്നു നില്ക്കുന്ന കാര്യം കപ്യാർ അറിയിച്ചു. ഒരുമിച്ചൊരു തീരുമാനത്തിന് വൈകുന്നേരം കൂടാമെന്നുള്ള യോജിപ്പിൽ ഉച്ചയോഗം പിരിഞ്ഞു.

ഹോട്ടലിലെ ഊണിനുശേഷം കമ്മറ്റിയുടെ ഭിന്നരൂപം മത്തായിയുടെ ആശ്രിതന്റെ ഭവനത്തിൽ ഒത്തുകൂടി. അവരൊരു തീരുമാനമെടുത്തു. എങ്ങനെയെങ്കിലും വിശുദ്ധന്റെ പെരുന്നാൾ പൂർവ്വാധികം ഭംഗിയാക്കണം. പള്ളിക്കമ്മറ്റിയിൽ മത്തായി അംഗമല്ല. അതിനാഗ്രഹവുമില്ല. അതിന്റെ യോഗ്യതാ നിർണ്ണയത്തോട് ആദരവില്ല. എന്നാൽ പെരുന്നാൾ കമ്മറ്റിയിലുണ്ട്. അങ്ങനെ പലരുമുണ്ട്.

തീരുമാനമില്ലാതെ ഉച്ചക്ക് പിരിഞ്ഞവർ സ്വയം തീരുമാനമായി സന്ധ്യക്ക് ഒരുമിച്ചു കൂടി. ആലോചനയുടെ കസർത്ത് ഒരു കോഴ്സ് കഴിഞ്ഞപ്പോൾ ഒരു മത്തായി ആശ്രിതൻ നിർദ്ദേശം വച്ചു. അങ്ങനെയെങ്കിൽ എല്ലാം നമ്മൾക്ക് ഉൾക്കൊള്ളാം. പൂർവ്വാധികം ഭംഗിയായി നടത്താം. പുതിയ തിരുമേനിയെ കൂടി കൊണ്ടു വരാം. കലാപരിപാടിയുമാകാം. ഒന്നിന് വൈമനസ്യം കാണിച്ചവർ രണ്ടിനും തയ്യാർ. അപ്പോൾ ചെലവ് പിന്നെയും കേറി. വയസ്സുചെന്നവർ പിറുപിറുത്തു. മറ്റൊരു തിരുമേനിയുടെ പേരെടുത്ത് ചർച്ച തുടങ്ങിയതുകൊണ്ട് എങ്ങനെ വേണ്ടായെന്ന് തീരുമാനിക്കും. വികാരി വെള്ളം കുടിക്കുന്നു. മറ്റാരും അപ്പോൾ കുടിക്കുന്നില്ല. മത്തായി സാർ ഒരു പോംവഴി പറഞ്ഞാട്ടെ! സദസ്സിൽ വേറെട്ടൊരു സ്വരം. എല്ലാം നേത്രങ്ങളും മത്തായിയിലേക്ക്. നിർദ്ദേശകനെയും മത്തായിയെയും മാറി മാറി നോക്കി. ആരുടെ മനസ്സാണ് ശബ്ദിച്ചത്?

അല്പസമയം നിശബ്ദം. ശ്രദ്ധയ്ക്ക് ജാഗ്രത കൂടി. മത്തായി പ്രതിവചിച്ചു; പതിവുപോലെ, ഇടതുകൈ

കൊണ്ട് തലചൊറിഞ്ഞും വലതു കൈ വാലൻ ജൂബാ യുടെ പോക്കറ്റിൽ പ്രതിഷ്ഠിച്ചും കൊണ്ട് - ഒരു മെത്രാച്ചന്റെ കാര്യം ഞാനേറ്റു. നിങ്ങളും കൂടെ സഹായിക്കണം. പള്ളിയിൽ നിന്ന് പതിവുപോലെ മതി. പോരാതെ വരുന്നത് പിരിച്ചെടുക്കാം. സന്തോഷകരമായ പരിഹാരം. എല്ലാവർക്കും യോജിച്ച് പെരുന്നാൾ പൊടിപൊടിച്ചു. മത്തായിയുടെ മനസ്സിലിരുപ്പ് പിന്നീടാണ് പുറത്തായത്. പിരിവ് മത്തായിയെ ബാധിച്ചില്ല. മിച്ചം ധൂർത്തിനും ഇടവകമെത്രാന് ബദലായാണ് പുതിയ മെത്രാനെ ഇറക്കിയത്. തന്റെ കഴിവിന് തെളിവും. ഒരേ സമയം മുഖത്തടിയും. കൂടെ ഒരു തിരിച്ചടിയും. തന്നെ നേരത്തെ തള്ളിയതിന്.

രണ്ട് പഞ്ചായത്ത് കാര്യം

പുതിയ ഒരു വഴി വേണം. സ്ഥലമെടുപ്പിൽ പലരും സഹകരിച്ചു. മറ്റു പ്രൊപ്പോസൽ ഉണ്ടെങ്കിലും പാവപ്പെട്ട ഒരുത്തന്റെ പറമ്പിന്റെ മൂല മുറിച്ച് വേണമെന്ന് ചിലർക്ക് നിർബന്ധം. മൂക്ക് മുറിച്ചാലും പറമ്പിന്റെ മൂല മുറിക്കാനൊക്കുകയില്ലെന്ന് ഉടമയായ പപ്പടക്കാരൻ. എന്നാലും സ്ഥലമെടുപ്പ് ധ്യതഗതിയിൽ. വഴിയുടെ കാര്യത്തിൽ ഏതു തടസ്സത്തിനും അവസാനം വഴിയുണ്ടാകുമെന്ന് ആർക്കാണ് അറിയാൻ പാടില്ലാത്തത്? വഴി വരുന്നത് ശ്രദ്ധേയമാണ്. എന്നാൽ ശ്രദ്ധിക്കാത്തതും. ചിലരുടെ വെട്ടിനിരത്തിലും തൂത്തുവാരലും ആരറിയുന്നു?

പത്തായത്ത് കമ്മറ്റിയിലും മത്തായി അംഗമല്ല. എന്നാൽ അംഗത്തിനുള്ളതിനെക്കാൾ മത്തായിയുടെ സ്വാധീനം അവിടെ വിലസുന്നു. ഒരു സ്വതന്ത്രന്റെ പ്രശ്നാടിസ്ഥാപിൻതാങ്ങലിൽ ശ്വാസോഛ്വാസം ചെയ്യുന്നതാണ് ആ പഞ്ചായത്ത് ഭരണം. മത്തായിക്ക് അവിടെയും കൈയുണ്ട്. അതു പൊങ്ങും; അവസരം പോലെ കാസ്റ്റിംഗ് വോട്ട് മത്തായിയുടെ നീണ്ട കീശയിലാണ്. പ്രതിനിധിയല്ലാത്തതുകൊണ്ട് പൊതുജനത്തിന് കുറ്റം ചാർത്തി വിസ്തരിക്കാൻ ഒക്കുകയുമില്ല. വോട്ട് കാണിച്ച് ഭീഷണിപ്പെടുത്താനും അവസരമില്ല. എന്നാലും അതിർത്തിയില്ലാത്ത 'മത്തായി സേവനം' തുടരുന്നു. വിരോധികൾ ഈ അഭ്യാസത്തിന് ഓമനപ്പേരിട്ടിരിക്കുന്നത് 'പഞ്ചാപത്ത്' സേവനമെന്നാണ്.

പള്ളിത്താഴം റോഡ് തന്റെ പറമ്പ് മുറിച്ച് പോകുകയില്ലെന്ന് പണ്ടാരൻ ആവർത്തിക്കുന്നു. പാറപോലൊരു നിലപാട്. ദുഃഖവും ഭീതിയും കൂടിക്കലർന്ന തകർക്കാനാത്ത അവന്റെ തീരുമാനം. ഹൃദയം പൊട്ടി പുറത്തു വരുന്നു: നിങ്ങൾക്ക് എന്റെ പർപ്പടകം വറുത്ത് തകർക്കാം. പറമ്പു പറ്റുകയില്ല. പപ്പടമേ വില്ക്കാറുള്ളു. കുടുംബസ്വത്ത് മുറിക്കാനൊക്കുകയില്ല.

വഴിക്കാര്യം വഴിമുട്ടി നില്ക്കുന്നു.

അവിടെ വരുന്നു മത്തായിയുടെ മദ്ധ്യസ്ഥത.

വഴിവെട്ടിന്റെ പടം വാർത്താസഹിതം പത്രത്തിൽ വന്നതാണ്. അടുത്ത തെരെഞ്ഞെടുപ്പിൽ പ്രസിഡന്റിന്റെ കൈച്ചീട്ടാണത്. പ്രസിഡണ്ടും പരിവാരവും വന്നെത്തി മത്തായീടെ മേടയിലേക്ക്. അതിനു വഴിമരുന്നിട്ടത് മത്തായി തന്നെയാണെന്ന് പ്രസിഡണ്ട് അറിയുന്നില്ല. എല്ലാം സശ്രദ്ധം ശ്രവിച്ച മത്തായി മനസ്സു തുറന്നു. പരിഹാരം മിന്നിത്തുടങ്ങി. ആശയുള്ള തീരുമാനം..... "വെട്ടിത്തുടങ്ങിയ സ്ഥിതിക്ക് തീർക്കാതൊക്കുകയില്ലല്ലോ. ശ്രമിക്കാം. പണ്ടാരനോട് പറഞ്ഞുനോക്കാം. നമുക്കെല്ലാവർക്കും കൂടെ ഒരുകൈ നോക്കാം. അവനെ വിളിച്ചുകൊണ്ടു വാ."

ആൾ പോയി പണ്ടാരൻ വന്നു. ആ തിണ്ണസംഘം ഒരു ജനകീയ പ്രസംഗം തന്നെ നടത്തി. മാനസാന്തരപ്പെടുത്തി. മാമോദീസാ നല്കി. വഴിമാഹാത്മ്യം ഒരു പുതു സൃഷ്ടിയാക്കി, വഴിയിൽ.

മത്തായി സാർ ഉപസംഹാരമായി ഉപദേശിച്ചു: "പാണ്ടാരൻ പാവപ്പെട്ടവനാണ്. അവന്റെ മൂന്ന് സെന്റ് സ്ഥലം വളച്ചെടുത്ത് മുറിച്ചെടുക്കുന്നതിന് പ്രതിഫലം കൊടുക്കണം. വഴി എല്ലാവർക്കുമായിട്ടാണ്. ഏവരും സഹകരിക്കണം. പാണ്ടാരനും പങ്കുചേരും ഒന്നര സെന്റിന്റെ ന്യായവില നമ്മൾ പിരിച്ചെടുത്ത് കൊടുക്കണം. ബാക്കി വരുന്നത് ഞാനെടുക്കും. ഒന്നര സെന്റ് അവന്റെ സംഭാവന. എന്താ കുട്ടപ്പാ." സ്നേഹം മൂത്തപ്പോൾ ഓമനപ്പേരോർത്തു.

സ്നേഹമേറിയ സർജറി.

"ഞാനെന്തു പറയാനാ, സാർ. എല്ലാം നോക്കി ചെയ്താൽ മതി." മറുപടി.

"നാട്ടിൽ കിടന്നു പൊറുക്കേണ്ടേ." അവന്റെ ആത്മഗതം.

ഒട്ടേറെ മാവ് കുഴച്ച് ഒരുള ഉരുട്ടി ഇടിച്ചു പരത്തിയിട്ടുള്ള പണ്ടാരന് ഇടിയെല്ലാം ഒരുമിച്ചു കിട്ടി.

ഇതിന്റെ പേരാണ് ജനകീയം. ജനപങ്കാളിത്തം. എന്നാൽ ഇതിനുമുണ്ടൊരു വാലറ്റം. വരാൻ പോകുന്ന വഴി വന്നവസാനിക്കുന്നിടത്ത് ഒരു പറമ്പിന് മത്തായി വിലപറഞ്ഞ് അഡ്വാൻസ് കൊടുത്തിട്ടുണ്ട്. വഴി തെളിയുമ്പോൾ ഇരുവശത്തും വിലകൂടും. കച്ചവടം നടക്കാതെ തന്നെ കരാറു കൈമാറിയാൽ കനത്ത ലാഭം കൈവരും. മനുഷ്യർക്കു മനസ്സിലാകുമോ മത്തായിയുടെ മനസ്സ്? ആടറിയുമോ അങ്ങാടി വാണിഭം?

ദീപസ്തംഭം മഹാശ്ചര്യം.

എനിക്കും കിട്ടണം പണം

പദവിയും.

# സഭാസേവനത്തിൽ സ്ത്രീകളുടെ പങ്ക്

വനിതാ സഭ

അജിത ഉമ്മൻ, കുളനട

സഭാസേവനത്തിൽ സ്ത്രീകൾക്ക് ഗണ്യമായ ഒരു പങ്കുവഹിക്കുവാൻ സാധിക്കും. പക്ഷെ, അവർക്കു എത്രമാത്രം അവസരങ്ങൾ ലഭിക്കുന്നു? അവരുടെ പ്രവർത്തനങ്ങൾ എത്രമാത്രം പ്രോത്സാഹിപ്പിക്കപ്പെടുന്നു? എന്നുള്ളത് ചിന്തിക്കേണ്ട വസ്തുതയാണ്. സേവനതല്പരയായ സ്ത്രീയെ തൻെറ ദൗത്യത്തിൽ നിന്നും പിന്തിരിപ്പിക്കുവാൻ ചിലർ എടുത്തു കാട്ടുന്ന ഒരു വേദഭാഗമുണ്ട്. 1 കോരിന്ത്യർ 14:34,35. അതായത്, കീഴടങ്ങിയിരിപ്പാനല്ലാതെ സംസാരിപ്പാൻ സ്ത്രീയ്ക്ക് അനുവാദമില്ല. അവൾ വല്ലതും പഠിക്കുവാൻ ആഗ്രഹിക്കുന്നു എങ്കിൽ വീട്ടിൽ വച്ച് ഭർത്താവിനോട് ചോദിച്ചുകൊള്ളണം എന്ന്. പക്ഷെ, സ്ത്രീ നിശ്ശബ്ദയായി ഭവനത്തിൽ പാർത്തുകൊള്ളണം എന്ന് പൗലോസ് ശ്ലീഹാ ഉദ്ദേശിച്ചിരുന്നതായി തോന്നുന്നില്ല. കാരണം, തന്നോടുകൂടെ സുവിശേഷഘോഷണത്തിൽ പോരാടിയിരുന്ന സ്ത്രീകൾക്കുവേണ്ടി പൗലോസ് ശ്ലീഹാ കർത്താവിനോട് അപേക്ഷിക്കുന്നതായി ഫിലിപ്യ ലേഖനത്തിൽ നാം കാണുന്നുണ്ട്. ജീവൻെറ കൃപയ്ക്ക് കൂട്ടവകാശികളായ, സ്ത്രീകൾക്ക് അർഹിക്കുന്ന പ്രോത്സാഹനം നൽകുമെങ്കിൽ അവർ സഭാസേവനരംഗത്ത് പരിശോഭിക്കും എന്നതിൽ സംശയമില്ല.

ഓർത്തഡോക്സ് വിശ്വാസമനുസരിച്ച്, സഭ ക്രിസ്തുവിന്റെ മണവാട്ടിയാണ്. ഒരു മണവാട്ടിയ്ക്കുണ്ടായിരിക്കേണ്ട ഗുണങ്ങൾ, അലങ്കാരങ്ങൾ, പവിത്രത ഇവ സഭയിൽ പ്രവർത്തിക്കുന്നവർക്കും ഉണ്ടായിരിക്കണം. സഭയ്ക്കുവേണ്ടി, കണ്ണുനീരോടെ പ്രാർത്ഥിക്കുവാൻ സ്ത്രീകൾക്ക് കഴിയണം. സ്ത്രീകളുടെ ആത്മാർത്ഥമായ പ്രാർത്ഥനമൂലം ഉന്നതി പ്രാപിച്ച ധാരാളം ആളുകളെ ചരിത്രത്തിൽ നമുക്ക് കാണുവാൻ സാധിക്കും. ദൈവത്തെ മറന്ന്, സ്വന്ത ഇഷ്ടപ്രകാരം ദുർമ്മാർഗ്ഗത്തിൽ ജീവിച്ച അഗസ്റ്റിനെ, വിശുദ്ധനാക്കിമാറ്റിയത് തന്റെ മാതാവിന്റെ കണ്ണുനീരോടെയുള്ള പ്രാർത്ഥനയായിരുന്നു.

സ്ത്രീകളുടെ ആത്മീയ പുരോഗതിക്കു വേണ്ടി നമ്മുടെ സഭ വനിതാസമാജത്തിന് രൂപം നൽകിയിട്ടുണ്ട്. സഭയുടെ ഓമനപ്പുത്രി എന്ന് അഭിമാനിക്കുന്ന ഓരോ സ്ത്രീയും ഇതിൽ അംഗമാകേണ്ടതാണ്. പ്രാർത്ഥന, വേദവായന തുടങ്ങിയ അനുദിന പരിപാടികൾക്കു പുറമെ, കുറെക്കൂടി വിശാലമായ വീക്ഷണം, വനിതാസമാജത്തിനുണ്ടായിരിക്കണം. ജീവകാരുണ്യ പ്രവർത്തനങ്ങൾ ഏറ്റെടുത്തു നടത്തുവാൻ കഴിയണം. വിശപ്പിനാലും ദാഹത്താലും ക്ലേശിക്കുന്ന മക്കളെ കണ്ടെത്തി അവരെ സംരക്ഷിക്കുവാൻ കഴിയണം. "ഈ ഏറ്റവും ചെറിയവരിൽ ഒരുവന് നിങ്ങൾ ചെയ്തതെല്ലാം എനിക്കാകുന്നു ചെയ്തത്" എന്ന കർതൃവചനം നമ്മെ ഭരിക്കട്ടെ.

സഭാജീവിതത്തിൽ സ്ത്രീകൾക്കു ചെയ്യുവാൻ കഴിയുന്ന ഒരു വലിയ സേവനമുണ്ട്: ക്രിസ്തുവിന്റെ സാക്ഷികളായി ജീവിക്കുക. യേശുക്രിസ്തു കാണിച്ചുതന്നിട്ടുള്ള ഗുണങ്ങൾ സ്വന്തജീവിതത്തിൽ പകർത്തി മറ്റുള്ളവരെ ക്രിസ്തുവിലേക്കു അടുപ്പിക്കുവാൻ സ്ത്രീകൾക്ക് സാധിക്കും. അനുസരണമുള്ള മകളായി, സ്നേഹനിധിയായ സഹോദരിയായി, ഉത്തമ ഭാര്യയായി, വാത്സല്യമുള്ള മാതാവായി, അങ്ങനെ എത്രയെത്ര ഭാവങ്ങളിൽ മാതൃകാ ജീവിതം നയിക്കുവാൻ സ്ത്രീയ്ക്ക് കഴിയും!

സ്വന്തം മക്കളെ ദൈവാശ്രയത്തിൽ വളർത്തുവാനുള്ള ഉത്തരവാദിത്വം പിതാവിനേക്കാൾ കൂടുതൽ മാതാവിനാണ്. മക്കളെ സൺഡേസ്ക്കൂളിലേക്കയക്കുവാൻ താല്പര്യം കാണിക്കുന്ന മാതാപിതാക്കൾ ഇന്ന് വളരെ കുറവാണ്. ലൗകിക നേട്ടങ്ങൾ മാത്രം ലക്ഷ്യമാക്കി മക്കളെ വളർത്തുന്നതു കൊണ്ട് അവർ ദൈവിക കാര്യങ്ങളിൽ നിന്നും വ്യതിചലിച്ചു പോകുന്നു. ലഹരിവസ്തുക്കൾക്ക് അടിമപ്പെടുന്നു; വാർദ്ധക്യത്തിലെത്തുന്ന മാതാപിതാക്കളെ അവഗണിക്കുന്നു. അതിനാൽ ആത്മീയ ആഹാരം നൽകി മക്കളെ വളർത്തുവാൻ മാതാക്കൾ ശ്രദ്ധിക്കണം.

സഭാസേവനത്തിനു വേണ്ടി മാതാക്കൾക്കു ചെയ്യുവാൻ കഴിയുന്ന ഒരു വലിയ ദൗത്യമുണ്ട്. ദൈവാശ്രയമുള്ള, നല്ല മക്കളെ, വൈദിക സെമിനാരിയിലേക്കും മറ്റു സുവിശേഷ പ്രസ്ഥാനങ്ങളിലേക്കും അയയ്ക്കുക. അങ്ങനെ ഉത്തമരായ വൈദികരും സുവിശേഷ പ്രവർത്തകരും സഭയ്ക്കുണ്ടാകട്ടെ. മലങ്കര സഭയുടെ നാമം പ്രശസ്തിയുടെ ഉന്നതിയിൽ എത്തിച്ചേരട്ടെ.

# *For Favours Received*



Shiju Koshy C/o. P.Koshy

Puthenparambil Puthenveed
Thodiyur North
Karunagapally

# സഭ 21-ാം നൂറ്റാണ്ടിൽ എൻെറ കാഴ്ചപ്പാട്

വീക്ഷണ വേദി

എം.എ. ജേക്കബ്, പുത്തൻകാവ്

ഇരുപത്തിയൊന്നാം നൂറ്റാണ്ടിലേക്ക് പ്രവേശിക്കുമ്പോൾ ഓർത്തഡോക്സ് സഭയിൽ വരുത്തേണ്ടതായ മാറ്റങ്ങളെക്കുറിച്ച് പ്രതികരിക്കുവാൻ മലങ്കര സഭാ മാസിക സഭാംഗങ്ങൾക്ക് ഒരു വേദിയൊരുക്കിയതിൽ സന്തോഷിക്കുകയും മാസികയുടെ ചുമതലക്കാരെ അഭിനന്ദിക്കുകയും ചെയ്യുന്നു. ഇത്തരം അവസരങ്ങൾ സൃഷ്ടിക്കുക നമ്മുടെ സഭയുടെ ചരിത്രത്തിൽ വളരെ അപൂർവ്വമാണ്.

സ്വന്തമായ ചരിത്രവും, വ്യക്തിത്വവും, സ്വയംഭരണാധികാരവും ഭരണഘടനയും ഒക്കെയുള്ള മലങ്കര സഭ ഇന്നും മറ്റേതെങ്കിലും സഭയെ ആവശ്യത്തിനും അനാവശ്യത്തിനും അനുകരിക്കുകയും ആശ്രയിക്കുകയും ചെയ്യുന്ന പ്രവണത ഉപേക്ഷിക്കണം. ക്രൈസ്തവസഭയുടെ വ്യക്തിത്വം ഉപേക്ഷിക്കാതെ തന്നെ സഭയിൽ ഒരു ഭാരതവൽക്കരണം നടത്തേണ്ടത് അത്യന്താപേക്ഷിതമാണ്. സഭയുടെ ആരാധന, ദേവാലയ നിർമ്മാണം, സൺഡേസ്കൂൾ സിലബസ്, വി. കുർബാനയിലെ തുബ്ദേൻ ഇവയിലെല്ലാം ഭാരതവൽക്കരണം നടപ്പിലാക്കണം. തുബ്ദേനുകളിൽ മാർത്തോമ്മാ ശ്ലീഹായെയും പരുമലത്തിരുമേനിയെയും അനുസ്മരിക്കാത്തത് മാപ്പർഹിക്കാത്ത തെറ്റുതന്നെയാണ്.

സഭയുടെ ഭരണഘടനയിലും കാലോചിതമായ മാറ്റം ആവശ്യമാണ്. സഭയെ പല അതിമെത്രാനങ്ങളായി തിരിച്ച് അവയുടെ ഭരണം മെത്രാപ്പോലീത്തന്മാരെ ഏല്പിക്കുക. മെത്രാസനങ്ങൾ സംസ്ഥാന ഭദ്രാസനത്തെയും പല എപ്പിസ്ക്കോപ്പേറ്റുകളായി വിഭജിച്ച് അവയുടെ ഭരണ ചുമതല എപ്പിസ്ക്കോപ്പാമാരെ ഏല്പിക്കുക. ഓരോ എപ്പിസ്ക്കോപ്പേറ്റിനെയും പല കോർ എപ്പിസ്ക്കോപ്പേറ്റുകളായി തിരിച്ച് അവയുടെ ഭരണം കോർ എപ്പിസ്ക്കോപ്പാമാരെ ഏല്പിക്കുക. എപ്പിസ്ക്കോപ്പേറ്റിന് ഇന്നത്തെ ഓരോ ഭദ്രാസനത്തിൻെറ വലിപ്പം ഉണ്ടായിരിക്കണം. ഇന്ന് ഓരോ ഭദ്രാസനത്തെയും പല ഡിസ്ട്രിക്റ്റുകളായി തിരിച്ചിട്ടുണ്ട്. ഓരോ ഡിസ്ട്രിക്റ്റും ഓരോ കോർ എപ്പിസ്ക്കോപ്പേറ്റ് ആകണം. ഈ വിധത്തിൽ ഒരു ഭരണക്രമം ഉണ്ടായാൽ ഭരണാധിപന്മാർക്കും ഭരണീയർക്കും വളരെ അനുഗ്രഹപ്രദമായിരിക്കും. ഇന്ന് ഭദ്രാസനങ്ങൾ ഭൂപടത്തിൻെറ സഹായത്തിൽ ശാസ്ത്രീയമായ രീതിയിൽ എപ്പിസ്ക്കോപ്പേറ്റുകളും കോർ എപ്പിസ്ക്കോപ്പേറ്റുകളും തിരിക്കണം.

കോർ എപ്പിസ്ക്കോപ്പാ, എപ്പിസ്ക്കോപ്പാ, മെത്രാപ്പോലീത്താ എന്നീ സ്ഥാനങ്ങളിലേക്കുള്ള തെരഞ്ഞെടുപ്പ് കുറ്റമറ്റതാക്കണം. വിവാഹിതരായ വൈദികരെയാണല്ലോ സാധാരണ കോർ എപ്പിസ്ക്കോപ്പാന്മാരാക്കുന്നത്. ഇന്ന് ഇവർക്ക് യാതൊരു ചുമതലയും ഉത്തരവാദിത്വവും ഇല്ല. വിദ്യാഭ്യാസ യോഗ്യത, പക്വത, ദൈവഭക്തി, ഭരണപാടവം എന്നിവ ഉള്ളവരെ മാത്രം തെരഞ്ഞെടുത്ത് അവരെ കോർ എപ്പിസ്ക്കോപ്പേറ്റുകളുടെ അധിപന്മാരാക്കണം. എപ്പിസ്ക്കോപ്പാ മുതൽ മുകളിലോട്ടുള്ളവർ അവിവാഹിതരായിരിക്കുമല്ലോ. നമ്മുടെ സഹോദരീ സഭകളിൽ മേല്പട്ട സ്ഥാനാർത്ഥികളെ തെരഞ്ഞെടുക്കുന്ന രീതി നാമും മാതൃകയായി സ്വീകരിക്കണം. പ്രസ്തുത പദവികളിലേക്ക് സർവ്വ പ്രകാരേണ യോഗ്യതയുള്ളവരെ മാത്രമെ തെരഞ്ഞെടുക്കാവൂ. അവരുടെ ശാരീരികാരോഗ്യം മാനസിക നിലവാരം എന്നിവയുടെയെല്ലാം കർശനമായ പരിശോധന നടത്തണം. സർവ്വത്തിനെയും ഉപേക്ഷിച്ച് സർവ്വത്തിൻെറയും ഉടയവനെ സ്വീകരിച്ചവരായിരിക്കണം. റമ്പാന്മാരായി ഏതാനും വർഷക്കാലം ആശ്രമങ്ങളിൽ കഴിഞ്ഞവരായിരിക്കണം. ദൈവഭക്തി, ഭൗമികസമ്പത്തിനോടുള്ള വിരക്തി, ബുദ്ധിശക്തി, വിദ്യാഭ്യാസം, പക്വത, സന്യാസത്തോടുള്ള അഭിനിവേശം എന്നിവ ഉണ്ടായിരിക്കണം. നമ്മുടെ തിരുമേനിമാർ വിവാഹം, മാമോദീസാ, ശവസംസ്കാരം, വീടുകൂദാശ എന്നിവയിൽ നിന്നും പരിപൂർണ്ണമായി ഒഴിഞ്ഞുനിൽക്കണം.

സഭയുടെയും ഭദ്രാസനങ്ങളുടെയും ആസ്ഥാനങ്ങൾ സുസജ്ജവും സുസംഘടിതവും ആയിരിക്കണം. തിരുമേനിമാരായാലും വൈദികരായാലും ഓഫീസ് ജീവനക്കാരായാലും ആത്മീയ സംഘടനാ പ്രവർത്തകരായാലും ഒരു പ്രായപരിധി കഴിഞ്ഞാൽ പുതിയ തലമുറയ്ക്ക് വഴി മാറിക്കൊടുക്കണം. വാർദ്ധക്യം ബാധിച്ച തിരുമേനിമാർക്കും വൈദികർക്കും അവരുടെ ശിഷ്ടായുസ് സന്തോഷപ്രദമായി കഴിച്ചുകൂട്ടു

# 13-ാം ചരമവാർഷികം

18-02-1999



പെരുനാട് ബഥനി ആശ്രമാംഗവും കുന്നംകുളം ബഥനി ഇംഗ്ലീഷ് മീഡിയം സ്കൂൾ സ്ഥാപകനും, ആൻഡമാൻസ്, ആസ്സാം, നാഗാലാൻഡ് മുതലായ ഭാരതത്തിലെ വടക്കുകിഴക്കൻ ഇടവകകളുടെ വികാരിയുമായി സേവനം അനുഷ്ഠിച്ച

റവ.ഫാ. ഗീവർഗീസ് ഒ.ഐ.സി.

വാൻ സഭ വേണ്ട സൗകര്യം ചെയ്തു കൊടുക്കണം.

ആരാധനകൾക്ക് കാലോചിതമായ മാറ്റം വരുത്തണം. ഗാനങ്ങളും ഗദ്യവും ഭാരതീയരീതിയിൽ പുനരാവിഷ്ക്കരിക്കണം. ഗാനങ്ങൾ ഭാരതീയ രാഗത്തിലാക്കണം. ദുഃഖവെള്ളിയാഴ്ച ശുശ്രൂഷയിൽ യഹൂദന്മാരെ ശപിക്കുന്ന ഭാഗം ആദിയായവ നീക്കം ചെയ്യണം. ദീർഘമായ നമ്മുടെ ശുശ്രൂഷകൾ പരാതിക്കിടവരുത്താത്ത രീതിയിൽ ലഘുവാക്കണം.

നമ്മുടെ ആത്മീയ പ്രസ്ഥാനങ്ങളെ കാലോചിതമായ രീതിയിൽ പരിഷ്ക്കരിക്കണം. സണ്ടേസ്കൂൾ സിലബസിന്റെ അലകും പിടിയും മാറണം. യുവജന പ്രസ്ഥാനത്തിൽ യുവതികൾക്കും അംഗത്വം നൽകി വി. കുർബ്ബാനയ്ക്കുശേഷം ദേവാലയത്തിൽ വച്ച് വികാരിയുടെ അദ്ധ്യക്ഷതയിൽ യോഗം ചേരുന്ന രീതി ആവിഷ്ക്കരിക്കുക. ഞായറാഴ്ചകളിൽ വിവാഹം, മാമോദീസാ എന്നിവ നടത്താതിരിക്കുക. ബാലികാ ബാലസമാജങ്ങളെ പുനരുജ്ജീവിപ്പിക്കുക, പുതിയ നേതൃസമൂഹത്തെ ഭരണഭാരം ഏല്പിക്കുക, മർത്തമറിയം വനിതാ സമാജം, പ്രാർത്ഥനായോഗം എന്നിവയുടെ പ്രവർത്തനങ്ങളെ കാലോചിതമായി പരിഷ്കരിക്കുക, വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ പ്രവർത്തനത്തിൽ ആത്മീയതയ്ക്ക് മുൻതൂക്കം നൽകുക എന്നിവ അത്യാവശ്യമാണ്.

സഭയുടെ പ്രസിദ്ധീകരണവിഭാഗം കൂടുതൽ വിപുലവും ശക്തവും ആക്കുക. മലങ്കര സഭാ മാസികയ്ക്ക് ഒരു വൻതുക നിക്ഷേപമായി വച്ച് അതിന്റെ പലിശ കൊണ്ട് മാസിക നടത്തുവാൻ കഴിയുന്ന സ്ഥിതി കൈവരിക്കണം. പരസ്യത്തെ അതിർകവിഞ്ഞ് ആശ്രയിക്കാതെയും വളരെ ചെറിയ തുക വരിസംഖ്യയായി സ്വീകരിച്ചും 'മലങ്കരസഭ' മുന്നേറണം. കുറഞ്ഞ വിലയ്ക്ക് പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുവാൻ കഴിയണം. നമുക്ക് സ്വന്തമായി വേദപുസ്തകം തയ്യാറാക്കണമെന്ന് പറയാൻ തുടങ്ങിയിട്ട് വളരെക്കാലമായി. പ്രോട്ടസ്റ്റന്റ് വേദപുസ്തകം ഉപയോഗിക്കുന്നതിലും നന്നല്ലെ കെ.സി.ബി.സി. *(Kerala Catholic Bishops Conference)* അംഗീകരിച്ച വേദഗ്രന്ഥം ഉപയോഗിക്കുന്നത്. കത്തോലിക്കാ സഭയുമായി നാം വളരെ അടുത്തസ്ഥിതിക്ക് ഇത് നന്നാണെന്നാണ് എന്റെ അഭിപ്രായം. ക്രിസ്തീയ പശ്ചാത്തലത്തിൽ എഴുതപ്പെട്ട കവിതകൾ, നോവലുകൾ, ചെറുകഥാസമാഹാരങ്ങൾ, ഉപന്യാസങ്ങൾ എന്നിവയും എം.ഒ.സി. വഴിയായി പ്രസിദ്ധപ്പെടുത്തണം.

*രോഗശാന്തിക്ക്*



ശാന്തമ്മ മൂർത്തിട്ട

സഭയിലെ വൈദികർക്ക് ഇന്ന് ലഭിക്കുന്ന ശമ്പളം പരിതാപകരമാണ്. ഒരു ഹൈസ്കൂൾ അദ്ധ്യാപകന് ലഭിക്കുന്ന ശമ്പളത്തിന് ഇവർ സർവ്വഥാ അർഹരാണ്. ഇടവകകളും ഭദ്രാസനങ്ങളും സഭാകേന്ദ്രവും സർവ്വോപരി സഭാംഗങ്ങളും കാട്ടുന്ന ധൂർത്ത് ഒരല്പം പരിമിതപ്പെടുത്തിയാൽ ഇതിന് വലിയ പ്രയാസം ഉണ്ടാകില്ല. സഭാ ഓഫീസുകളിൽ ജോലിയെടുക്കുന്ന ജീവനക്കാർക്ക് ലഭിക്കുന്ന വേതനം മനുഷ്യരുടെ മുമ്പിൽ പറയാനാവാത്തതാണ്. വൈദികർക്കും ശുശ്രൂഷകന്മാർക്കും മറ്റു വരുമാനങ്ങൾ ഉള്ളപ്പോൾ ഓഫീസ് സ്റ്റാഫിന് അങ്ങനെയുള്ള അധികവരുമാനം ഒന്നുമില്ല. അവർക്കും കാലോചിതമായ ശമ്പളപരിഷ്കാരത്തിനുള്ള അർഹതയുണ്ട്. കഷ്ടാൽ കഷ്ടതരം ശുശ്രൂഷകന്മാരുടെ സ്ഥിതിയാണ്. അവർക്ക് ശമ്പള സ്കെയിലോ, സേവനവേതന വ്യവസ്ഥയോ ഇല്ല. "നായ നടന്നാൽ ഫലവുമില്ല നായക്കിരിക്കാൻ നേരവുമില്ല" എന്നതാണ് ശുശ്രൂഷകരുടെ സ്ഥിതി. ഇവരുടെ കണ്ണീരൊപ്പാൻ സഭാ നേതൃത്വവും സഭാംഗങ്ങളും ഇനിയും തുനിയുന്നില്ലെങ്കിൽ ദൈവം മാപ്പു തരില്ല. തീർച്ച.

ഇരുപത്തിയൊന്നാം നൂറ്റാണ്ടിലേക്കും മൂന്നാം സഹസ്രാബ്ദത്തിലേക്കും പ്രവേശിക്കുന്ന ഈ അവസരത്തിൽ സഭയിൽ അവശ്യം ആവശ്യമായി വരുത്തേണ്ട പരിഷ്കാരങ്ങളെ കുറിച്ചുള്ള ഒരു തുറന്ന ചർച്ച അത്യന്താപേക്ഷിതമാണ്. പ്രസിദ്ധീകരണങ്ങൾ വഴിയായുള്ള ചർച്ചകൾക്ക് ശേഷം ഭദ്രാസനകേന്ദ്രങ്ങളിലും സഭാ കേന്ദ്രത്തിലും ഇതിനെക്കുറിച്ചുള്ള ചർച്ച നടത്തണം. സ്വതന്ത്രമായി സംസാരിക്കുവാനുള്ള സ്വാതന്ത്ര്യം സഭാംഗങ്ങൾക്കു നൽകണം. തിരുമേനിമാരും വൈദികരും ആത്മായ നേതാക്കളും സംഘടനാ ഭാരവാഹികളും പ്രസ്തുതയോഗങ്ങളിൽ സംബന്ധിക്കണം. അവിടങ്ങളിൽ ഉരുത്തിരിയുന്ന ആശയങ്ങൾ സമയബന്ധിതമായി നടപ്പിൽ വരുത്തണം. സഭയോട് ഭക്തിയും ആത്മാർത്ഥതയും കൂറും ഉള്ളവർ ഇവയിൽ പങ്കെടുക്കും പരിഷ്കാരങ്ങൾ നടപ്പിൽ വരുത്തുവാൻ ആത്മാർത്ഥമായി പരിശ്രമിക്കും. വ്യവഹാരങ്ങളില്ലാത്ത, പ്രതിസന്ധികളില്ലാത്ത പുരോഗതിയുടെയും വളർച്ചയുടെയും നൂറ്റാണ്ടായിരിക്കട്ടെ ഇരുപത്തിയൊന്നാം നൂറ്റാണ്ട്.

# 13-ാം ഓർമ്മപ്പെരുനാൾ

## 2-2-1999



സ്ലീബാദാസ സമൂഹാദ്ധ്യക്ഷനായിരുന്ന
അഭിവന്ദ്യ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമനസ്സിലെ
പാവന സ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ

**C. Thomas & Family**
**Edmonton, Canada**

# ചോദ്യോത്തരങ്ങൾ

ഫാ.ഡോ. കെ.ജെ. ഗബ്രിയേൽ

*ചോദ്യം: നമ്മുടെ വിശ്വാസപ്രകാരം അഞ്ച് പ്രധാന നോമ്പുകളും ബുധൻ, വെള്ളി ഈ ദിവസങ്ങളും ഉപവാസദിനങ്ങളായിട്ടാണല്ലോ കണക്കാക്കപ്പെട്ടിരിക്കുന്നത്. വി. കുർബാനയ്ക്കുശേഷം ഉപവാസം സഭ അനുവദിക്കുന്നതുമില്ല. എന്നാൽ ചില പള്ളികളിൽ വെള്ളിയാഴ്ച രാവിലെ വി. കുർബ്ബാന ചൊല്ലുകയും അതിനുശേഷം ഉപവാസധ്യാനം നടത്തുകയും ചെയ്യുന്നു. ഈ രീതി ശരിയാണോ? വെള്ളിയാഴ്ചയും ബുധനാഴ്ചയും വി. കുർബ്ബാന അനുഷ്ഠിക്കുകയാണെങ്കിൽ അത് ഉച്ചയ്ക്ക് 12 മണിക്കുശേഷം ക്രമീകരിക്കുകയല്ലേ ഉചിതമായിട്ടുള്ളത്?*

മാത്യൂസ് മേലേപുരയിൽ, തോട്ടം, റാന്നി

ഉത്തരം: ഉപവാസം അനുഷ്ഠിക്കുന്നതിന് വേർതിരിച്ചിട്ടുള്ള ദിവസങ്ങളിൽ വി. കുർബ്ബാനാനുഷ്ഠാനം ക്രമീകരിക്കാതിരിക്കുകയാണ് വേണ്ടത്. വി. കുർബ്ബാനാനുഷ്ഠാനം അത്യാവശ്യമായി വരുന്നെങ്കിൽ വി. കുർബ്ബാനയ്ക്കുശേഷം ഉപവസിക്കുവാൻ പാടില്ലാത്തതുമാകുന്നു. സഭയുടെ അഞ്ചുനോമ്പുകളുടെ കാലങ്ങളിലും ഉയിർപ്പുമുതൽ പെന്തിക്കോസ്തി വരെയുള്ള കാലമൊഴികെയുള്ള ബുധൻ, വെള്ളി, ദിവസങ്ങളിലും നോമ്പും ഉപവാസവും അനുഷ്ഠിക്കേണ്ട സന്ദർഭങ്ങളാണ്. നോമ്പ് ഉപവാസകാലങ്ങളിലെ തിങ്കളാഴ്ചമുതൽ വെള്ളിയാഴ്ചവരെയുള്ള ദിവസങ്ങളിൽ വി. കുർബ്ബാന സ്വീകരിക്കാതിരിക്കുകയാണ് വേണ്ടത്. എന്നാൽ പ്രായോഗികമായി വലിയനോമ്പിൽ സഭ ഈ രീതി നിർബന്ധമാക്കിയിട്ടില്ല. വലിയ നോമ്പിൽ ഇത് നിർബന്ധമാക്കിയിരിക്കുന്നതുതന്നെ ഉപവാസദിനങ്ങളിൽ വി. കുർബ്ബാനാനുഷ്ഠാനം പാടില്ല എന്ന പ്രമാണം അടിസ്ഥാനമാക്കിയാണ്. ആയതിനാൽ പ്രത്യേകാവശ്യങ്ങൾ വരുന്നെങ്കില്ലാതെ ബുധനാഴ്ചയും വെള്ളിയാഴ്ചയും പതിവായി വി. കുർബ്ബാന ചൊല്ലുന്ന രീതി പാടില്ലാത്തതാണ്. വി. കുർബ്ബാനയ്ക്കുശേഷം ഉപവസിക്കുന്നതും ശരിയല്ല. വി. കുർബ്ബാന കർത്താവ് ഒരുക്കുന്ന ദൈവരാജ്യത്തിൻെറ വിരുന്നാകുന്നു. വിരുന്നും ഉപവാസവും പരസ്പരവിരുദ്ധമായ രണ്ട് കാര്യങ്ങളാണല്ലോ.

ഉപവാസദിനങ്ങളിൽ ഉച്ചയ്ക്കൊ ഉച്ചകഴിഞ്ഞൊ വി. കുർബ്ബാന അനുഷ്ഠിക്കുന്ന രീതി സഭയിൽ സാധാരണമല്ല. മൂന്നു നോമ്പിൻെറ ബുധനാഴ്ചയും പീഢാനുഭവ ആഴ്ചയിൽ അറിയിപ്പിൻെറ ശനിയാഴ്ചയും മാത്രമേ വി. കുർബ്ബാന ഉച്ചയ്ക്ക് അനുഷ്ഠിക്കുന്ന പതിവ് കാണുന്നുള്ളൂ. ഓരോ ദിവസവുമുള്ള ഉപവാസം വി. കുർബ്ബാനയിൽ അവസാനിപ്പിക്കണമെന്ന് നിർബന്ധമില്ല. അനുവാദമുള്ള ദിവസങ്ങളിൽ രാവിലെ വി. കുർബ്ബാനാനുഷ്ഠാനം ക്രമീകരിക്കുകയാണ് വേണ്ടത്. പുതിയ പതിവുകൾ ഉണ്ടാക്കിയെടുക്കേണ്ടതില്ല.

*ചോദ്യം : യേശുതമ്പുരാൻെറ ഉയിർത്തേഴുന്നേൽപ്പിനെ പുനരുത്ഥാനം എന്നു പറയുന്നത് ഭാഷാപരമായി ശരിയാണോ?*

*പുനരുത്ഥാനം എന്നുപറഞ്ഞാൽ വീണ്ടും ഉള്ള ഉത്ഥാനം എന്ന് അർത്ഥമാകുമല്ലോ?. കർത്താവിൻെറ ഉയിർത്തെഴുന്നേൽപ്പ് ഒരിക്കലായി മാത്രമുള്ളതാകയാൽ ഉയിർപ്പ് ഉത്ഥാനം എന്നിങ്ങനെയല്ലാതെ പുനരുത്ഥാനം എന്ന് എങ്ങനെ പറയാം ?*

ഉത്തരം: 'ഉത്ഥാനം' എന്നതിന് 'എഴുന്നേൽപ്പ്' എന്നും 'പുനരുത്ഥാനം' എന്നതിന് വീണ്ടുമുള്ള എഴുന്നേൽപ്പ് എന്നും സാമാന്യേന അർത്ഥം പറയാം. അങ്ങനെയായാൽ ഉയിർപ്പ് ഉത്ഥാനം എന്നീ വാക്കുകൾ മതിയാവും. സുറിയാനിയിൽ കർത്താവിൻെറ ഉയിർത്തെഴുന്നേൽപ്പിനെപ്പറ്റിപ്പറയുമ്പോൾ കോം ക്യം തോ എന്നീ പദങ്ങളാണ് ഉപയോഗിച്ചിരിക്കുന്നത്. ഈ വാക്കുകൾക്ക് ഉത്ഥാനം, ഉയിർപ്പ്, ഈ അർത്ഥങ്ങളേയുള്ളൂ. പുതിയനിയമത്തിൻെറ മൂലഭാഷയായ ഗ്രീക്കിൽ ഇതിനുസമാനമായ പദം *(egeiro)* ഉപയോഗിച്ചിട്ടുണ്ട്. എന്നാൽ പുതിയനിയമ ഗ്രീക്കിൽ മറ്റൊരു പദവും കൂടി ഉപയോഗിച്ചിട്ടുണ്ട്. *anastasis*. ഈ പദത്തിന് 'പുനരുത്ഥാനം' എന്നാണർത്ഥം ഇതുകൊണ്ടാണ് ഇംഗ്ലീഷിൽ resurrection എന്ന സമാനപദം ആവിർഭവിച്ചത്. 'പുനർ' ശബ്ദത്തിന് തത്തുല്യങ്ങളാണ് ഗ്രീക്കിൽ *ana* ഇംഗ്ലീഷിൽ *re* എന്നീ ഉപസർഗ്ഗങ്ങൾ. ചുരുക്കത്തിൽ, പുതിയ നിയമ ഗ്രീക്കിൻെറ അടിസ്ഥാനത്തിൽ 'ഉയിർപ്പ്' എന്നും പുനരുത്ഥാനം എന്നും കർത്താവിൻെറ ഉയിർപ്പിനെപ്പറ്റി പറയുവാൻ ഉപയോഗിക്കാം. (എഴുന്നേറ്റ് നടന്നിരുന്ന ആൾ മരിച്ചു കിടന്നു. മരിച്ചു കിടന്ന ആൾ വീണ്ടും ജീവിച്ചെഴുന്നേറ്റു) ഇക്കാരണത്താലാവാം ശ്രീകണ്ഠേശ്വര ശബ്ദതാരാവലിയിൽ 'പുനരുത്ഥാനത്തിന്' പര്യായമായി ഉയിർത്തെഴുന്നേൽപ്പ് ഉപയോഗിച്ചിരിക്കുന്നത്. മാത്രമല്ല, മലയാള ഭാഷാഭിജ്ഞനായ സഭാകവി ശ്രീ. സി.പി. ചാണ്ടി രണ്ടു പദങ്ങളും പര്യായങ്ങളായി ഉപയാഗിച്ചിരിക്കുന്നു.

# ബോധനത്തിൻെറ ദിവ്യതീരങ്ങളിലേക്ക് സ്വാഗതം

പ്രൊഫ. വർഗീസ് മാത്യു, എടത്വാ (*ദിവ്യബോധനം നിരണം ഭദ്രാസന ഡയറക്ടർ*)

ബോധനം (Teaching) ഇന്ന് ഏറ്റവും സജീവമായ ചിന്തയും ദൗത്യവുമാണ്. സ്കൂൾ തലത്തിൽ വിദ്യാഭ്യാസ പരിഷ്കാരങ്ങളുടെ വേലിയേറ്റമാണ്. D.P.E.P. ഒരു വശത്ത് കുതിക്കുമ്പോൾ (അതോ കിതക്കുകയോ?) മറുവശത്ത് സ്വകാര്യ ഇംഗ്ലീഷ് മീഡിയം സ്കൂളുകൾ അവരുടേതായ സാമ്രാജ്യം സ്ഥാപിക്കുന്നു. ഉന്നത വിദ്യാഭ്യാസ രംഗത്ത് U.G.C. അക്രഡിറ്റേഷൻ ഉൾപ്പെടെ അനേകം നൂതന പരിഷ്ക്കരണങ്ങൾക്ക് ഉത്സാഹിക്കുന്നു. അറിവാണ് ശക്തി (Knowledge is Power) എന്ന ഫ്രാൻസിസ് ബേക്കൻെറ സിദ്ധാന്തം സമകാലീന സമൂഹം പൂർണ്ണമായും ഉൾക്കൊള്ളുവാൻ ശ്രമിക്കുന്നു. നേഴ്സറി തലം മുതൽ പോസ്റ്റ് ഡോക്ടറൽ തലം വരെ വിവിധ ശാഖകളിൽ പഠിക്കുവാനുള്ള സംവിധാനങ്ങൾ നമുക്കിന്ന് സ്വായത്തമാണ്. കംപ്യൂട്ടറും ഇന്റർനെറ്റും വിജ്ഞാനത്തിൻെറ അനന്തസാധ്യതകൾ നമ്മുടെ മുറിക്കുള്ളിലെ സ്ക്രീനിൽ എത്തിച്ചുതരുന്നു. ഇൻഫർമേഷൻ ടെക്നോളജി എല്ലാ പ്രാഭവത്തോടും കൂടി ലോകത്തെ ഭരിക്കുന്നു. ക്രമവും അക്രമവും, ശ്ലീലവും അശ്ലീലവും, സത്യവും മിഥ്യയും (virtual Reality) തമ്മിൽ വേർതിരിച്ചറിയാനാവാത്ത വിധം നമ്മുടെ മസ്തിഷ്കങ്ങളിലേക്ക് സന്നിവേശിക്കപ്പെടുന്നു. ചരിത്രത്തിൽ ഈ സന്നിദ്ധമുഹൂർത്തത്തിലാണ് ദിശാബോധം നൽകുന്ന ഒരു ബോധന സമ്പ്രദായത്തെക്കുറിച്ച് നാം പരിചിന്തിക്കുന്നത്.

## ബോധനം ദിവ്യമാകുമ്പോൾ.......

ഇന്നത്തെ വിജ്ഞാനവിസ്ഫോടനം മനുഷ്യൻെറ ഭൗതികമണ്ഡലങ്ങളെ മാത്രമാണ്, സ്വാധീനിക്കുന്നത്. ഗാന്ധിജി വിഭാവനം ചെയ്ത വിദ്യാഭ്യാസം 3H (Head, Hands, Heart) വികസനമാണ്. പക്ഷേ ഇന്ന് ഹൃദയത്തെയും ആത്മാവിനെയും അവഗണിച്ചുകൊണ്ട് മസ്തിഷ്ക്കത്തെ മാത്രം പരിപോഷിപ്പിക്കുന്നു. സമൂഹത്തിലെ എല്ലാ അപചയങ്ങൾക്കും അടിസ്ഥാന കാരണം അന്തരാത്മാവിനെ സ്പർശിക്കാതെയുള്ള ബോധന സമ്പ്രദായമാണ്. എങ്ങനെ ജീവിതമാർഗ്ഗം കണ്ടെത്തണം? (How to make a living?) എന്നതു മാത്രമാണ് ഇന്ന് വിദ്യാഭ്യാസലക്ഷ്യം. എങ്ങനെ ജീവിക്കണം? (How to live?) എന്ന മുഖ്യപ്രശ്നം വിദ്യാഭ്യാസമേഖല പ്രായേണ അവഗണിച്ചിരിക്കുന്നു. Media is message എന്നു വിശ്വസിപ്പിക്കും വിധം മാധ്യമങ്ങൾ ജീവിതത്തിൻെറ സമസ്തമേഖലകളെയും നിയന്ത്രിക്കുന്നു. വിലക്കുകൾ കൊണ്ടു മാത്രം മാധ്യമവിസ്ഫോടനത്തിൽ തകർന്നടിയുന്ന ധാർമ്മിക മൂല്യങ്ങളെയും വിശ്വാസപാരമ്പര്യങ്ങളെയും സംരക്ഷിക്കാനാവില്ല. വിശ്വാസത്തിൻെറ തെളിനീരുറവുകൾ വിഷലിപ്തമായ സമൂഹത്തിലേക്ക് പ്രവഹിക്കണം. സ്ഫുടവിശുദ്ധിയും ജീവിതസാക്ഷ്യവുമുള്ള സഭാനേതാക്കന്മാരും പണ്ഡിതരും ബോധനത്തിൻെറ നവചക്രവാളം കാട്ടിക്കൊടുക്കണം. 'ഈശാവാസ്യമിദം സർവം' എന്ന ഋഷിമന്ത്രത്തിലധിഷ്ഠിതമാകണം പഠനവും ബോധനവും. വിജ്ഞാനത്തിൻെറ അപാരസാധ്യതകളിലേക്ക് മാടിവിളിക്കുന്ന, മനസിനെ സ്വസ്ഥതയുടെ പുളിനങ്ങളിലേക്ക് വഴി നടത്തുന്ന, അന്തരാത്മാവിനെ തഴുകിത്തലോടുന്ന ഒരു ബോധന പദ്ധതി നാം സ്വപ്നം കണ്ടിരുന്നില്ലേ? ദൈവകൃപയാൽ ആ സ്വപ്നം നമ്മുടെ വൈദിക സെമിനാരി യാഥാർത്ഥ്യമാക്കിയതാണ് ദിവ്യബോധനം. ഈ പഠനപദ്ധതിയുടെ അന്യാദൃശമായ സവിശേഷതകൾ ശ്രദ്ധേയമാണ്.

## 1) വിശ്വാസവും വിജ്ഞാനവും.

ഇന്ന് സഭയിൽ അനേകം നല്ല വിശ്വാസികളുണ്ട്; വിജ്ഞാനികളും കുറവല്ല, വിശ്വാസികൾ മിക്കപ്പോഴും വിജ്ഞാനസമ്പാദനത്തിൽ വിമുഖരാണ്. വിജ്ഞാനികൾ വിശ്വാസമർമ്മങ്ങളെ അവഗണിക്കുന്നു. ചുരുക്കത്തിൽ, വിശ്വാസവും വിജ്ഞാനവും വിഭിന്ന ധ്രുവങ്ങളിലാണ് നില കൊള്ളുന്നത്. ഇവ തമ്മിൽ അനുരഞ്ജിപ്പിക്കുന്ന ദൗത്യമാണ് ദിവ്യബോധനത്തിൻെറ പ്രണേതാവ് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി വിഭാവനം ചെയ്തത്. ദിവ്യബോധനം പരിശീലിക്കുന്ന 'ദൈവജനം' വിജ്ഞാനത്തിൻെറ കലവറകളിലേക്ക് ആകൃഷ്ടരാകുന്നു. സമകാലീന ശാസ്ത്രാസാങ്കേതിക സങ്കീർണ്ണതകൾക്കു നടുവിലും 'വിശ്വാസദീപ്തി'യോടെ 'ജനതകളുടെ പ്രകാശ'മായി സാക്ഷ്യജീവിതം നയിക്കുന്നു. പണ്ഡിതരെന്നു കരുതുന്നവർ 'വേദശാസ്ത്രവീഥി' പിന്നിട്ട് 'നേർവഴി'യിലൂടെ 'പ്രകാശത്തിലേക്ക്' ആനയിക്കപ്പെടുന്നു. ആധുനികയുഗത്തിൽ വിജ്ഞാനം വിശ്വാസത്തിനെതിരല്ലെന്നും മാത്രമല്ല അനുപൂരകം (Complementray) കൂടിയാണ്. 1961-ൽ പ്രഥമ ബഹിരാകാശ സഞ്ചാരിയൂറിഗഗാറിൻ ഈശ്വരാസ്തിത്വം നിഷേധിച്ചുകൊണ്ട് ധാർഷ്ട്യത്തോടെ പ്രഖ്യാപിച്ചു - "I looked and looked and looked but did not find God." (ഞാൻ നോക്കി, വീണ്ടും വീണ്ടും നോക്കി. എന്നിട്ടും ദൈവത്തെ കണ്ടില്ല.) എന്നാൽ ഈയിടെ ബഹിരാകാശ ദൗത്യം പൂർത്തിയാക്കിയ 77 കാരനായ ജോൺഗ്ലെൻ (ഇദ്ദേഹം സുവിശേഷകൻ കൂടിയാണ്) പ്രസ്താവിച്ചു - "പരമാണുവിൻെറ ഘടന മുതൽ താരാപഥങ്ങളുടെ വിന്യാസംവരെ ഓരോന്നിലും ദൈവസാന്നിധ്യമാണ് ഞാൻ ദർശിക്കുന്നത്." വിശ്വാസവും വിജ്ഞാനവും സമന്വയിപ്പിക്കുന്ന ചരിത്രദൗത്യമാണ് ദിവ്യബോധനം നിർവഹിക്കുന്നത്.

## 2. അനുപമമീ അത്മായ അഭ്യസനം

മറ്റു സഭകൾ നമ്മെക്കാൾ മുമ്പുതന്നെ അത്മായ പരിശീലന പദ്ധതികൾ ആരംഭിച്ചിട്ടുണ്ട്. അവയുടെ സിലബസും പ്രവർത്തന ശൈലിയും വീക്ഷിച്ചാൽ അവയെക്കാൾ വളരെ ബൃഹത്തും പ്രയോഗക്ഷമവുമാണ് നമ്മുടെ വൈദിക സെമിനാരിയുടെ ദിവ്യബോധനം പഠനപദ്ധതിയെന്ന് നിസ്സംശയം പറയാം. (ചങ്ങാനശേരി അതിരൂപതയിലെ മാർത്തോമ്മാ വിദ്യാനികേതൻ ഈരംഗത്ത് വളരെ മുമ്പിലാണെന്ന കാര്യം വിസ്മരിക്കുന്നില്ല.) മലങ്കര സഭയുടെ പശ്ചാത്തലത്തിൽ, സഭയുടെ എല്ലാ ശക്തിയും പരിമിതിയും സ്വാംശീകരിച്ചുകൊണ്ടുള്ള തനതായ ഒരു വിശ്വാസപരിശീലന കോഴ്സാണ് ദിവ്യബോധനം. അവൈദികരെ പരിജ്ഞാനമില്ലാത്ത Laymen ആയി മാറ്റി നിർത്താതെ സഭയുടെ മുഖ്യധാരയിൽ പങ്കാളിത്തം വഹിക്കുവാൻ പരിശീലിപ്പിക്കുന്നു. സർട്ടിഫിക്കറ്റ് (P.O.C.E), ഡിപ്ലോമാ (D.O.C.E.), ഡിഗ്രി (G.O.C.E.) എന്നിങ്ങനെ മൂന്നു തലങ്ങളിലായി പഠനം ക്രമീകരിച്ചിട്ടുണ്ട്. 1984-ൽ ആരംഭിച്ച ദിവ്യബോധനം കഴിഞ്ഞ ഏഴു ബാച്ചികളിലായി 1500 വിദ്യാർത്ഥികളെ പരിശീലിപ്പിച്ചു കഴിഞ്ഞു. ക്രൈസ്തവ ജീവിതത്തിൻെറ സമസ്തമേഖലകളിലും ഉൾക്കൊള്ളുന്ന 24 ഈടുറ്റ ഗ്രന്ഥങ്ങൾ പാഠപുസ്തകങ്ങളായി പ്രസിദ്ധീകരിച്ചത് സഭാചരിത്രത്തിലെ നാഴികക്കല്ലാണ്. പാഠങ്ങൾ വായിച്ച് സംഗ്രഹം തയ്യാറാക്കുകയും പരീക്ഷ (അഥവാ പ്രബന്ധം) എഴുതുകയും മാത്രമല്ല; യൂണിറ്റ്, ഭദ്രാസന വേദികളിലായി പഠിച്ച വിഷയങ്ങൾ ചർച്ച ചെയ്യുവാനും അവസരം ലഭിക്കുന്നു. "Reading without Reflecting is like eating without digesting" (Edmund Burke) എന്ന അടിസ്ഥാനതത്വം ഉൾക്കൊണ്ടാണ് ചർച്ചകളും സെമിനാറുകളും ക്രമീകരിച്ചിട്ടുള്ളത്. അഭി. തിരുമേനിമാർ ഉൾപ്പെടുന്ന പണ്ഡിതരായ ഗ്രന്ഥകർത്താക്കൾ സെമിനാറിന് നേതൃത്വം നൽകുന്നു. രണ്ടുമാസം കൊണ്ട് ഓരോ പുസ്തകവും പഠിച്ചു കഴിയുമ്പോൾ പ്രസ്തുത വിഷയത്തിൽ കുറെയെങ്കിലും അവഗാഹം നേടുവാനും കൂടുതൽ പഠിക്കുവാനുള്ള ആവേശവും ലഭിക്കുന്നു. പുതിയ നിയമം, പഴയ നിയമം, സഭാചരിത്രം, വേദശാസ്ത്രം, കൂദാശകൾ, വിശ്വാസാചാരങ്ങൾ, കൗൺസലിംഗ് ഇങ്ങനെ

വിപുലമായ പാഠ്യവിഷയ സഞ്ചയമാണുള്ളത്. ഇടവകകേന്ദ്രീകരിച്ചുള്ള യൂണിറ്റിലെ അംഗമായോ കറസ്പോണ്ടൻസ് കോഴ്സിലൂടെയോ പഠനം നടത്താം. വി. വേദപുസ്തകം ആഴത്തിൽ പഠിക്കുവാൻ തിരുവചനഭാഷ്യം സർട്ടിഫിക്കറ്റ് കോഴ്സും പ്രത്യേകമായി ക്രമീകരിച്ചിരിക്കുന്നു. സ്ത്രീപുരുഷഭേദമന്യെ ഏതു പ്രായക്കാർക്കും പഠിക്കുവാൻ സാധിക്കുന്നു. ഉൽക്കൃഷ്ടമായ പാഠ്യപദ്ധതി, ലളിതവും ഒപ്പം കലണ്ടർ പ്രകാരം സുനിശ്ചിതമായ ക്രമീകരണങ്ങൾ, മിതമായ ഫീസ്, ചർച്ചാ വേദികളിലൂടെ ആശയവിനിമയം, വൈദിക സെമിനാരിയുടെ നേതൃത്വം, കോൺവൊക്കേഷനിൽ വിജയികൾക്ക് സർട്ടിഫിക്കറ്റുകൾ ഇങ്ങനെ അത്യാകർഷകമായ അനേകം സവിശേഷതകളാൽ ദിവ്യബോധനം അനന്യാദൃശമാണ്, അനുപമവും.

### 3) അർത്ഥസമ്പുഷ്ടമായ തിരുവചന പഠനം.

ദൈവവചനത്തിനായുള്ള താല്പര്യവും ദാഹവും ആധുനിക സമൂഹത്തിൽ വളരെ പ്രകടമാണ്. പക്ഷേ, "വായിക്കുന്നത് ഗ്രഹിക്കുന്നുവോ?" (അ. പ്ര. 8:30) എന്ന ചോദ്യം പ്രസക്തമാണ്. വിശുദ്ധഗ്രന്ഥം എപ്രകാരം പഠിക്കണമെന്ന് പലർക്കും രൂപമില്ല. അമൂല്യമായ ദൈവവചനം ശരിയായി ഗ്രഹിക്കാത്തവരും കോട്ടിക്കളയുന്നവരും ഗസെക്കുള്ള നിർജ്ജന വഴിയിൽ മാത്രമല്ല, നമുക്കു ചുറ്റും ധാരാളം അവർക്ക് പൊരുൾ തിരിച്ചു കൊടുക്കേണ്ട ചുമതല സഭയ്ക്കും സഭാ മക്കൾക്കുമുണ്ട്. അതിന് ദിവ്യബോധനപഠനം നമ്മെ സജ്ജരാക്കുന്നു. ബൈബിൾ ഭാഗം രൂപപ്പെട്ട സ്ഥലവും കാലവും സാംസ്കാരിക പശ്ചാത്തലവും രാഷ്ട്രീയ സാഹചര്യവും നാം മനസ്സിലാക്കുന്നു. ചിലപ്പോഴെങ്കിലും പദനുപദമായ അർത്ഥമല്ല, അവയുടെ പൊരുളാണ് സർവപ്രധാനമെന്ന് വ്യക്തമാക്കുന്നു. അന്യാപദേശം (Parable), രൂപകഥനം (Allegory), കല്പിത കഥ (Fable), കടങ്കഥ, പ്രതീകം ഇങ്ങനെ അനേകം സാഹിത്യ രൂപങ്ങളാൽ അലംകൃതമാണ് വേദപുസ്തകം. അപ്രസക്തങ്ങളായ വ്യാഖ്യാനങ്ങളും സാങ്കേതികതകളും ഒഴിവാക്കി ബൈബിൾ രചയിതാക്കൾ ഉദ്ദേശിച്ച അർത്ഥത്തിൽ തന്നെ ദിവ്യബോധനത്തിലൂടെ നാം മനസ്സിലാക്കുന്നു. ഓരോ തവണ വായിക്കുമ്പോഴും തിരുവചനത്തിന്റെ അർത്ഥഗഹനതയും മനോഹാരിതയും സുവ്യക്തമാകുന്നു. കാലിന്നു ദീപവും പാതെക്കു പ്രകാശവുമായി ദൈവവചനം നമ്മെ വഴി നടത്തുന്നു. 'പ്രവാചക സന്ദേശവും' 'അപ്പസ്തോലിക പ്രബോധനങ്ങളും' നിത്യജീവിതത്തിൽ ഇന്നും മാർഗ്ഗദീപം കാട്ടുന്നു. ചരിത്രത്തിൽ വ്യാപരിച്ച ദൈവം, പിതാക്കന്മാരെ വഴി നടത്തിയ ദൈവം സമകാലീന സാഹചര്യത്തിൽ നമ്മോട് എപ്രകാരം സംസാരിക്കുന്നുവെന്ന് തിരുവചനപഠനത്തിലൂടെ നാം തിരിച്ചറിയുന്നു. നമ്മുടെ എല്ലാ പ്രവർത്തനമേഖലകളെയും സ്വാർത്ഥകമാക്കുവാൻ ഉപദേശത്തിനും ശാസനത്തിനും ഗുണീകരണത്തിനും നീതിയിലെ അഭ്യസനത്തിനും പ്രയോജനമുള്ളതായി ഭവിക്കുന്നു. (2 തിമോ. 3:17).

### 4. സഭയോടൊപ്പം മുന്നേറുവാൻ

ആദ്ധ്യാത്മിക മണ്ഡലം ഇന്ന് വളരെ സജീവവും സങ്കീർണ്ണവുമാണ്. അനേകം നൂതന ആത്മീയ പ്രതിഭാസങ്ങൾ (Cults) അരങ്ങേറുന്നു. ബുദ്ധിയുടെയും വിവേകത്തിന്റെയും തലങ്ങളെ സ്പർശിക്കാതെ വികാരങ്ങളെ മാത്രം സ്വാധീനിക്കുന്ന ആത്മീയത. പാശ്ചാത്യമായ എന്തിനോടുമുള്ള അന്ധമായ വിധേയത്വം ആത്മീകഗോളത്തിലും സ്ഥാനം പിടിച്ചിട്ടുണ്ട്. സഭാംഗങ്ങളെ സഭയിൽ നിന്നും അകറ്റുന്ന Push Factors-ഉം മറ്റു പ്രസ്ഥാനങ്ങളിലേക്ക് ആകർഷിക്കുന്ന Pull Factors-ഉം കണ്ടെത്തുന്നവർ നിരവധി. ഉറച്ച വിശ്വാസികളെന്നു കരുതുന്ന ചിലരെങ്കിലും "കൺഫ്യൂഷൻ തീർക്കണമെ" എന്നു പാടിപ്പോകുന്നു. ആശയദാർഢ്യത്തിനും ഉത്തമബോധ്യത്തിനും (Conviction) പകരം ആശയക്കുഴപ്പം (Confusion) ഇന്നു പല രംഗത്തുമുണ്ട്. ഈ പശ്ചാത്തലത്തിൽ ദിവ്യബോധനം പഠനത്തിനു വലിയ സാംഗത്യമുണ്ട്. സഭയ്ക്കുവേണ്ടി സഭയാൽ വിരചിതമാണ് ബൈബിൾ എന്ന ചരിത്ര സത്യവും സഭയെ മാതാവായി കരുതാത്തവർക്ക് ദൈവത്തെ പിതാവായി കരുതുവാനും സാധ്യമല്ല എന്ന യാഥാർത്ഥ്യവും നാം മനസിലാക്കുന്നു. സഭാ കേന്ദ്രീകൃതമായ ആദ്ധ്യാത്മികയുടെ മർമ്മം നമ്മുക്ക് ബോധ്യപ്പെടുന്നു. ആരാധന സഭയുടെ മുഖ്യധർമ്മമെന്നല്ല ഏകധർമ്മമെന്നാണ് വിശേഷിപ്പിക്കേണ്ടത്. ആരാധനാധിഷ്ഠിതമായ ആദ്ധ്യാത്മികത (Liturgical Spirituality) അഥവാ, കൗദാശികമായ ആദ്ധ്യാത്മികത (Sacramental Spirituality) യാണ് 'ക്രൈസ്തവ ആദ്ധ്യാത്മികത'യുടെ സത്തയെന്ന് പഠിതാക്കൾക്ക് സുവ്യക്തമാകുന്നു. ദൈവത്തെ 'അബ്ബാ പിതാവേ' എന്നു സംബോധന ചെയ്ത് 'ആത്മാവിലും സത്യത്തിലും' ആരാധിക്കുവാൻ സാധിക്കുന്നു. 'പൗരസ്ത്യ സഭാ ദർശന'ത്തിലൂടെ കൂദാശാനുഷ്ഠാനങ്ങളുടെ അർത്ഥവ്യാപ്തി ഗ്രഹിക്കുവാനും സമകാലീന പ്രശ്നങ്ങളോട് ക്രിയാത്മകമായി പ്രതികരിക്കുവാനും നാം പരിശീലിക്കുന്നു. 'I love your church because I know your history' എന്ന് കർദ്ദിനാൾ ടിസ്സറാങ്ങ് സീറോ മലബാർ സഭയെക്കുറിച്ച് പ്രസ്താവിച്ചത് മലങ്കരസഭയ്ക്കും ബാധകമാണ്. 'സഭ വളരുന്നു', 'ആധുനിക ഭാരതസഭ' എന്നീ ചരിത്ര ഗ്രന്ഥങ്ങൾ പഠിക്കുന്ന വിദ്യാർത്ഥി സഭാചരിത്രത്തിൽ അനൽപ്പമായ അവഗാഹം നേടുന്നു. ജീവിച്ചിരിക്കുന്നവരും വാങ്ങിപ്പോയവരുമായ 'സാക്ഷികളുടെ സമൂഹ'ത്തോടൊപ്പം 'സാക്ഷ്യപാതയിൽ' മുന്നേറുവാനും പ്രതിജ്ഞാപൂർവം സജ്ജമാക്കപ്പെടുന്നു.

### 5. പ്രത്യാശയിൽ ആനന്ദിക്കുവാൻ

ഭൗതികമായി നമ്മുടെ കൊച്ചുകേരളം സമൃദ്ധിയുടെ പാതയിലാണ്. സാക്ഷരത, സാമൂഹ്യപുരോഗതി, ചികിത്സാ സൗകര്യം, വാർത്താവിനിമയം, ഗതാഗതം എന്നിങ്ങനെ എല്ലാ രംഗത്തും നാം മുന്നേറുകയാണ്. പക്ഷേ, ഇതിനൊരു മറുവശമുണ്ട്. മദ്യപാനം, AIDS രോഗം, ആത്മഹത്യ എന്നിവയിലും സാക്ഷര കേരളം തന്നെ മുന്നിൽ. God's own country എന്നത് AIDS' Own Country ആയി മാറുകയല്ലേ എന്നു സന്ദേഹിക്കുന്നു. രണ്ടായിരമാണ്ടോടെ, ഇന്ത്യയിലെ എയിഡ്സ് രോഗികളുടെ എണ്ണം ഒന്നരകോടിക്കും അഞ്ചുകോടിക്കുമിടയിലാകുമെന്ന് സ്ഥിതിവിവരകണക്കുകൾ സൂചിപ്പിക്കുന്നു. സമൃദ്ധിയുടെ നടുവിൽ മൂല്യങ്ങൾ നഷ്ടപ്പെട്ട ആധുനിക സമൂഹം പലതും ക്ലോൺ ചെയ്യാൻ ശ്രമിക്കുന്നു. ഭസ്മാസുരന്റെ ചിരി (ആണവ വിസ്ഫോടനം) നമ്മെ ഭയചകിതരാക്കുന്നു. വ്യക്തികളുടെ ജീവിതത്തിലും നിരാശയും ശൂന്യതാബോധവും ഒഴിയാബാധയായിട്ടുണ്ട്. ഈ ശൂന്യത മറ്റു പല സങ്കേതങ്ങളാൽ നിറയ്ക്കുന്നു; ഫലം നിരാശ തന്നെ. എന്നാൽ ദൈവത്തിങ്കലേക്കു തിരിയുവാനും പ്രത്യാശയിൽ ആനന്ദിക്കുവാനും ദിവ്യബോധനം നമ്മെ സഹായിക്കുന്നു. ദൈവിക വിഷയങ്ങൾ പഠിക്കുകയും ചിന്തിക്കുകയും ചർച്ച ചെയ്യുകയും ചെയ്യുന്ന വിദ്യാർത്ഥിയിൽ 'പ്രത്യാശാ കിരണങ്ങൾ' സദാ നിറഞ്ഞു നിൽക്കുന്നു. ഇത് അനേകരുടെ ജീവിത സാക്ഷ്യമാണ്. കുടുംബജീവിതവും ക്രിസ്തീയ സ്നേഹത്താൽ ഭക്തി സാന്ദ്രമാകുന്നു. നിർവ്യാജവിശ്വാസം ലോവീസ്-യൂനീക്കാ-തിമോഥെയോസ് ശൃംഖലയിലൂടെ തലമുറകളിലേയ്ക്ക് സംവാഹിക്കപ്പെടുന്നു. ഭവനാന്തരീക്ഷം ആത്മീയ ചിന്തകളാലും ചർച്ചകളാലും മുഖരിതമാകുമ്പോൾ 'ഭൂമിയിൽ പറുദീസാ'യുടെ അനുഭവം സ്വയം സംജാതമാകുന്നു. മനശാസ്ത്രം കൗൺസലിംഗ് എന്നിവയുടെ അടിസ്ഥാന പ്രമാണങ്ങൾ സ്വായത്തമാക്കുന്ന വിദ്യാർത്ഥി 'ജീവിത പാതയിലെ' പ്രതിസന്ധികളെ പ്രത്യാശയോടെ തരണം ചെയ്യുവാനും പ്രാപ്തനാകുന്നു. ദൈവ നടത്തിപ്പ് എല്ലാ രംഗത്തും ബോദ്ധ്യപ്പെടുന്നു. ഈ പഠന പദ്ധതി വർഷങ്ങളോളം തുടരാമെന്നതും സവിശേഷ ഗുണമാണ്. ഒരു ചിന്തകന്റെ വീക്ഷണത്തിൽ - "When a man's education is finished, he is finished." ചുരുക്കത്തിൽ വിശ്വാസ പരിശീലനത്തിന്റെയും പ്രത്യാശാ ജീവിതത്തിന്റെയും അനന്ത സാധ്യതകളാണ് ദിവ്യബോധനം സഭാ മക്കൾക്ക് വാഗ്ദാനം ചെയ്യുന്നത്.

### 6. സാമൂഹ്യ പ്രതിബദ്ധതയും സുവിശേഷദൗത്യവും

ആത്മീയ മാമൂലുകൾ മതാചരണമായി പരിമിതപ്പെടുത്തുന്ന ചിലരെങ്കിലുമുണ്ട്. സമൂഹത്തിന്റെ സ്പന്ദനങ്ങൾ, ആവശ്യങ്ങൾ, പ്രശ്നങ്ങൾ ഇവയ്ക്കു നേരെ മുഖം തിരിച്ചു കളയുന്നത് ക്രിസ്തീയമല്ല. വയലാറിന്റെ ഗാനശകലം സ്മർത്തവ്യമാണ്.

"സ്നേഹിക്കയില്ല ഞാൻ നോവുമാത്മാവിനെ
സ്നേഹിച്ചിടാത്തൊരു തത്വശാസ്ത്രത്തെയും."

'സഭയും സാമൂഹ്യപ്രതിബദ്ധതയും' എന്ന ഗ്രന്ഥം പഠിക്കുമ്പോൾ പുതിയൊരു സാമൂഹ്യദർശനം നമുക്ക് ലഭ്യമാകുന്നു. വി. ത്രിത്വത്തിന്റെ പങ്കിടുന്ന മാതൃക ദിവ്യബോധനം വിദ്യാർത്ഥികളിൽ ചലനങ്ങൾ സൃഷ്ടിക്കുന്നു. "നീതിയും സമാധാനവും തമ്മിൽ ചുംബിക്കുന്ന" (സങ്കീ. 85:10) ഒരു നവ സഹസ്രാബ്ദത്തിനായി നമുക്കദ്ധ്വാനിക്കാം. സാമൂഹ്യദർശനത്തിൽ മാത്രമല്ല സുവിശേഷ ദൗത്യത്തിലും മലങ്കരസഭ പിന്നോക്കം പോയെന്ന സത്യം ദിവ്യബോധനം പഠിതാവ് തിരിച്ചറിയുന്നു. Mission-ന്റെ എല്ലാ അർത്ഥതലങ്ങളും ഉൾക്കൊണ്ട് ഭാരതസുവിശേഷീകരണത്തിനായി സ്വയം സമർപ്പിക്കാം. മതബഹുലതയുടെ നാടായ ഭാരതത്തിൽ 'മതങ്ങളുടെ സന്ദേശം' ആഴത്തിൽ ഗ്രഹിക്കേണ്ടത് അനിവാര്യമാണ്. ഇതരമതങ്ങളെ ആദരിക്കുവാനും നമ്മുടെ വിശ്വാസംസാക്ഷ്യമുള്ള ജീവിതത്തിലൂടെ പ്രഘോഷിക്കുവാനും സാധിക്കണം. ആധുനികോത്തരതയുടെ എല്ലാ ധർമ്മച്യുതികളുടെയും മദ്ധ്യേ 'ധർമ്മദീപ്തി' ഒരു Moral guide ആയി നമ്മെ വഴി നടത്തുന്നു. മൂന്നാം സഹസ്രാബ്ദത്തിന്റെ വെല്ലുവിളികളും സാധ്യതകളും വിവേചനപൂർവ്വം തിരിച്ചറിഞ്ഞ് ക്രിയാത്മകമായി ചിന്തിക്കുവാനും പ്രതികരിക്കുവാനും ദിവ്യബോധനം പഠനം നമ്മെ സജ്ജരാക്കുന്നു.

### പുതിയ ബാച്ച്.... പ്രതീക്ഷകളോടെ.

മലങ്കര സഭയിൽ ഒരു ആദ്ധ്യാത്മിക വിചാര വിപ്ലവം സൃഷ്ടിച്ചുകൊണ്ടിരിക്കുന്ന ദിവ്യബോധനം 7 ബാച്ചുകൾ പൂർത്തിയാക്കി. പുതിയ ബാച്ചിന്റെ പ്രവർത്തനം 1999 ജനുവരിയിൽ ആരംഭിക്കുകയാണ്. പ്രാരംഭമായി രണ്ടു വർഷത്തെ സർട്ടിഫിക്കറ്റ് കോഴ്സും (P.O.C.E) തുടർന്ന് രണ്ടു വർഷത്തെ ഡിപ്ലോമായും (D.O.C.E.) അതിനുശേഷം നാലു വർഷത്തെ ഡിഗ്രിയും (C.O.C.E.) പഠിക്കുവാനുള്ള സൗകര്യമുണ്ട്. പുസ്തകവില, പരീക്ഷാഫീസ് എന്നിവ സൗജന്യനിരക്കിലാണ്. പാഠസംഗ്രഹം, ചർച്ച, സെമിനാർ, പരീക്ഷ അഥവാ പ്രബന്ധം എന്നിങ്ങനെ നാലു ഘട്ടങ്ങളായി ഓരോ പുസ്തകവും പഠിക്കണം. പ്രോസ്പെക്ടസിൽ എല്ലാ വിശദാംശങ്ങളും വ്യക്തമായി പ്രതിപാദിച്ചിട്ടുണ്ട്. പുതിയ ബാച്ച് രണ്ടാം സഹസ്രാബ്ദത്തിൽ പഠനമാരംഭിച്ച് മൂന്നാം സഹസ്രാബ്ദ സംഗമത്തിൽ പങ്കാളികളാകുവാനും മഹാ ജൂബിലിയുടെ ദീപ്തമുഹൂർത്തത്തിനു സാക്ഷ്യം വഹിക്കുവാനും പുതിയ ബാച്ചിന് ഭാഗ്യം സിദ്ധിക്കുന്നു.

ദിവ്യബോധന പഠനം അതിൽ തന്നെ ഒരന്ത്യമാകാതെ, മറ്റനേകം ആത്മീയ സംരംഭങ്ങളുടെ സമാരംഭമാകണം. ആദിമ സഭയുടെ ചൈതന്യം പരിശുദ്ധാത്മ നിറവോടെ സഭയുടെ എല്ലാ മണ്ഡലങ്ങളിലും വ്യാപരിക്കണം. ആത്മീയ സത്യങ്ങളെക്കുറിച്ച് ആഴമേറിയ അറിവും ഹോധ്യവും അനുഭവവും സമാർജ്ജിച്ച പഠിതാക്കൾ അവരുടെ വ്യക്തി ജീവിതത്തിലും കുടുംബവേദിയിലും കർമ്മ സരണികളിലും ഉത്തമമായ ക്രൈസ്തവ സാക്ഷ്യം വിശുദ്ധിയുടെ നിറവോടെ പ്രഘോഷിക്കണം. ദിവ്യബോധനം വിദ്യാർത്ഥികൾക്ക് അതിനുള്ള അവസരവും പ്രോത്സാഹനവും നൽകുവാൻ സഭയുടെ എല്ലാ നേതൃ തലങ്ങളും ഉണർന്നു പ്രവർത്തിക്കണം. അപ്പോൾ 21-ാം നൂറ്റാണ്ടിലെ മലങ്കര സഭാമക്കളെ പരിശീലിപ്പിക്കുന്ന ബോധന ക്രമമായി ദിവ്യബോധനം പരിണമിക്കും.

ബോധനത്തിന്റെ ഈ ദിവ്യതീരങ്ങളിലേക്ക് ഏവർക്കും സ്വാഗതം.



# വാർത്തകൾ

## ഭാരതത്തിൻെറ സുവിശേഷവിളിയെ ശ്രദ്ധിക്കൂ: മാർ ഒസ്താത്തിയോസ്

പത്തനംതിട്ട. പീഡനങ്ങളെ ഭയന്ന് ഒളിച്ചോടുകയല്ല. പീഡനത്തിലും ആത്മാവിൻെറ പ്രകാശനം ഉൾക്കൊണ്ട് ഭാരത സുവിശേഷീകരണത്തിന് ഇറങ്ങിത്തിരിക്കുവാൻ സാധിക്കണം' മദ്ധ്യതിരുവിതാംകൂർ ഓർത്തഡോക്സ് കൺവെൻഷൻ ഉത്ഘാടനം ചെയ്തുകൊണ്ട് ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ ജനങ്ങളെ ആഹ്വാനം ചെയ്തു. പീഡനം സഭയുടെ അടിസ്ഥാനമാണ്. പീഡനങ്ങളിലൂടെയാണ് സഭ വളർന്നിട്ടുള്ളതെന്ന് ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ സമാപനസമ്മേളനത്തിൽ പ്രസ്താവിച്ചു. ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തിമോത്തിയോസ്, കുറിയാക്കോസ് മാർ ക്ലീമീസ് ഡോ. യൂഹാനോൻ മാർ മിലിത്തിയോസ്, ഡോ. തോമസ് മാർ അത്താനാസിയോസ്, എന്നീ തിരുമേനിമാർ വിവിധ സമ്മേളനങ്ങൾക്ക് നേതൃത്വം കൊടുത്തു. ഫാ. റ്റി. ജെ. ജോഷ്വാ ഫാ. ഡോ. മാത്യൂ വൈദ്യൻ, ഫാ. ഡോ. കെ.ജെ. ഗബ്രിയേൽ, ഫാ. ഒ. തോമസ്, ഡോ. യൂഹാനോൻ റമ്പാൻ, ഫാ. ജോൺ എർണിയാകുളം തുടങ്ങിയവർ വിവിധ യോഗങ്ങളിൽ പ്രസംഗിച്ചു. പതിനായിരക്കണക്കിന് ഭക്തജനങ്ങൾ പങ്കെടുത്ത 82-ാമത് മദ്ധ്യതിരുവിതാംകൂർ കൺവെൻഷൻ സഭയുടെ പുതിയ പദ്ധതികളിലേക്ക് വെളിച്ചം പകരുവാൻ പര്യാപ്തമായി. കൺവെൻഷൻെറ ആദിയോടന്തം പത്തനംതിട്ട സെൻെറ് ബേസിൽ ഗോസ്പൽ ടീമിൻെറ ഗാനശുശ്രൂഷ ഉണ്ടായിരുന്നു.

### മാമ്മൻ ഫിലിപ്പിന് അന്താരാഷ്ട്ര ബഹുമതി

*വെണ്ണിക്കുളം:* പ്രശസ്തഗ്രന്ഥകാരനായ മാമ്മൻ ഫിലിപ്പിന് കേംബ്രിഡ്ജ് ഇന്റർനാഷണൽ ബയോഗ്രഫിക്കൽ സെന്റിൻെറ കേംബ്രിഡ്ജ് റ്റൊന്റിയത്ത് സെഞ്ചറി പ്രസിജിയസ് അവാർഡ് ഫോർ അച്ചീവ്മെന്റ് അവാർഡ് ലഭിച്ചു. കേംബ്രിഡ്ജ് കസ്റ്റമറി റിലേഷൻസ് തലവൻ ക്രിസ്റ്റെൻ ബാർക്കർ അറിയിച്ചതാണ് ഇക്കാര്യം. ഈ നൂറ്റാണ്ടിൽ ലോകത്തിലെ 80 രാഷ്ട്രങ്ങളിൽ നിന്നുള്ള 80 പേർക്ക് ഈ അവാർഡ് നല്കുന്നതാണ്.

ഇന്ത്യയിൽ നിന്നും മാമ്മൻ ഫിലിപ്പിനാണ് ഈ അവാർഡ് നല്കുന്നത്. സാഹിത്യ സാംസ്കാരിക രംഗങ്ങളിൽ നല്കിയിട്ടുള്ള സേവനങ്ങളും അന്താരാഷ്ട്രരംഗത്തു ചെയ്തിട്ടുള്ള വിശിഷ്ട സേവനങ്ങളും അവാർഡ് നിർണ്ണയത്തിന് പരിഗണിക്കപ്പെട്ടു. ഇനി നൂറു വർഷത്തിനു ശേഷമെ ഈ അവാർഡു പ്രഖ്യാപനം ഉണ്ടാക്കുകയുള്ളു. ബിഷപ്പ് ഹെർബർട്ട് പാക്കൻഹാം വാൾഷ് ഉൾപ്പെടെ 72 ഗ്രന്ഥങ്ങൾ ഇംഗ്ലീഷിലും മലയാളത്തിലുമായി മാമ്മൻ ഫിലിപ്പ് രചിച്ചിട്ടുണ്ട്.

### വാജ്പേയിക്ക് ജന്മദിനാശംസകൾ നേർന്നു

*ന്യൂഡൽഹി:* 75-ാം പിറന്നാൾ ആഘോഷിച്ച പ്രധാന മന്ത്രി എ.ബി. വാജ്പേയിയ്ക്ക് മലങ്കര ഓർത്തഡോക്സ് സഭയുടെ ജന്മദിനാശംസകൾ അർപ്പിച്ചു. ഡിസംബർ 23-ന് രാവിലെ ജോബ് മാർ പീലക്സീനോസ് മെത്രാപ്പോലീത്താ, ഭദ്രാസന സെക്രട്ടറി ഫാ. പി.എ. ഫിലിപ്പ് എന്നിവർ പ്രധാനമന്ത്രിയുടെ വസതിയിൽ എത്തിയാണ് ആശംസകൾ നേർന്നത്. ക്രിസ്മസിൻേറയും നവവത്സരസിൻേറയും ആശംസകളും നേർന്നു.

ഇരുപത് മിനിറ്റ് നീണ്ടുനിന്ന കൂടികാഴ്ചയിൽ ക്രിസ്തീയ സമൂഹത്തിനു നേരെ അടുത്തയിടയായി നടക്കുന്ന അക്രമങ്ങളെ പ്രധാനമന്ത്രിയുടെ ശ്രദ്ധയിൽപെടുത്തുകയും, എത്രയും വേഗം മതമൈത്രി പുനസ്ഥാപിക്കുവാനായി വേണ്ട നടപടി സ്വീകരിക്കുകയും വേണമെന്ന് അഭ്യർത്ഥിച്ചു. മതഭ്രാന്തൻമാർ ഈ രാജ്യത്തിൻെറ സമാധാനാന്തരീക്ഷം തകർക്കുന്നതിൽ തനിക്ക് അതിയായ ഉത്കണ്ഠ ഉണ്ടെന്ന് പ്രധാനമന്ത്രി പറഞ്ഞു. തൻെറ വീടിനടുത്തുള്ള പള്ളിയിലെ മണിയടി ശബ്ദം കേട്ടാണ് ചെറുപ്പത്തിൽ എല്ലാ ദിവസവും രാവിലെ ഉണർന്നിരുന്നതെന്ന കാര്യം എടുത്തു പറഞ്ഞ പ്രധാനമന്ത്രി ക്രിസ്തീയ സമൂഹത്തിൻെറ സേവനങ്ങളെ പ്രകീർത്തിക്കുകയും ചെയ്തു. കുറ്റവാളികളെ മാതൃകാപരമായി ശിക്ഷിക്കുമെന്നും അദ്ദേഹം പറഞ്ഞു.

### നിസ്വാർത്ഥ സേവനത്തിന് യുവാക്കൾ തയ്യാറാകണം

സ്വാർത്ഥതയാണ് ഈ നൂറ്റാണ്ടിൻെറ ശാപം. സ്വാർത്ഥത വെടിഞ്ഞുള്ള സേവനത്തിന് യുവാക്കൾ മുൻതൂക്കം നൽകണമെന്നും, ഇത്തരം പ്രവർത്തനങ്ങളുടെ ഉദ്ദേശം ഇതായിരിക്കണമെന്നും തെയോഫോറസ് റമ്പാൻ അഭിപ്രായപ്പെട്ടു. കൊഴുവല്ലൂർ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിൻെറ ആഭിമുഖ്യത്തിലുള്ള ഒരു വർഷം നീണ്ടുനിൽക്കുന്ന 2000-ാമാണ്ട് ക്രിസ്തു ജയന്തി ആഘോഷങ്ങളുടെ ഉത്ഘാടനം നിർവഹിച്ച് സംസാരിക്കുകയായിരുന്നു അദ്ദേഹം. റവ.ഫാ. സാം ജോർജിൻെറ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ അഖില മലങ്കര യുവജനപ്രസ്ഥാനം ജോയിന്റ് സെക്രട്ടറി ശ്രീ. ജേക്കബ് ഉമ്മൻ 'ക്രിസ്തു ജയന്തി ആഘോഷങ്ങളും രണ്ടായിരമാണ്ടും' എന്ന വിഷയത്തെ ആസ്പദമാക്കി മുഖ്യ പ്രഭാഷണം നടത്തി. ഡീക്കൻ ഷൈജു കുര്യൻ, ശ്രീ. മനോജ് ജോർജ് എന്നിവർ ആശംസകളർപ്പിച്ചു. 1999-ാമാണ്ട് 21-ാം നൂറ്റാണ്ടിലേക്കുള്ള ഒരുക്കവർഷമായി വേർതിരിച്ച് 12 ഈ പരിപാടികൾക്ക് രൂപം നൽകി.

### കുരിശിൻതൊട്ടി കൂദാശ

*ഇടവട്ടം:* സെയ്ന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയുടെ ഇളമ്പള്ളൂർ ജംഗ്ഷനിൽ പണികഴിപ്പിച്ച പുതിയ കുരിശിൻ തൊട്ടിയുടെ കൂദാശ കഴിഞ്ഞ ഡിസംബർ 30-ന് പ. കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിലും മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്തായുടെ സഹകാർമികത്വത്തിലും നടന്നു. തുടർന്നു നടന്ന പൊതുസമ്മേളനം പ. ബാവാ ഉദ്ഘാടനം ചെയ്തു. മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരുന്നു.

## 'എഡിറ്റേഴ്സ് ഗിൽഡ്' രൂപീകരിച്ചു

കേരളത്തിലെ ക്രൈസ്തവ പ്രസിദ്ധീകരണങ്ങളുടെ പത്രാധിപന്മാർ 'എഡിറ്റേഴ്സ് ഗിൽഡ്' എന്ന സംഘടനയ്ക്ക് രൂപം നൽകി.16-1-99-ന് തിരുവല്ല ബഥനിയിൽ കൂടിയ ഇരുപത്തിനാലു പ്രസിദ്ധീകരണങ്ങളുടെ ചീഫ് എഡിറ്റർമാരുടെയും മാനേജിംഗ് എഡിറ്റർമാരുടെയും സമ്മേളനമാണ് ഈ തീരുമാനമെടുത്തത്.

എഡിറ്റേഴ്സ് ഗിൽഡിൻെറ പ്രഥമ പ്രസിഡൻ്റായി പ്രൊഫ. എം. തോമസ് മാത്യുവും *(കേരള യുവത)* വൈസ് പ്രസിഡൻ്റുമാരായി ഡോ. ഡി. ബഞ്ചമിൻ (ക്രൈസ്തവ ദീപിക), ഡോ. ശമുവേൽ ചന്ദനപ്പള്ളി, (ഓർത്തഡോക്സ് യൂത്ത്) റവ. ഡോ. ടി.എം. ഫിലിപ്പ് (സി.എസ്.എസ്.) ഡോ. അന്നമ്മ ജോർജ് എന്നിവരേയും സെക്രട്ടറിയായി പ്രൊഫ. മാത്യു കോശി പുന്നയ്ക്കാടിനെയും (കൺവീനർ കമ്മ്യൂണിക്കേഷൻ കമ്മിഷൻ, കേരളാ കൗൺസിൽ ഓഫ് ചർച്ചസ്) തെരഞ്ഞെടുത്തു. താഴപ്പറയുന്നവരെ എക്സിക്യൂട്ടീവ് കമ്മിറ്റിയിലേക്ക് തെരഞ്ഞെടുത്തു. (1) റവ. ഡോ. മാത്യു ദാനിയേൽ(മലങ്കര സഭാ താരക) (2) റവ. ടി.ഒ. ഉമ്മൻ (ജ്ഞാന നിക്ഷേപം) (3) ഫാ. ടി.എ. ഇടയാടി (മലങ്കരസഭ), (4) ഫാ. ജോൺസൺ ഐപ്പ് (മലങ്കര സഭാദീപം) (5)ശ്രീ. വറുഗീസ് ടി. മങ്ങാട് (യുവദീപം) (6) ശ്രീമതി റെയ്ച്ചൽ മാത്യു (വനിത ബോധിനി) (7) ഫാ. ജി. ജോൺ (ദൂതൻ). (8) പ്രൊഫ. പോൾ സുന്ദർ (സഭാമിത്രം) (9)ശ്രീ. ഡബ്ലിയു. റ്റി. തോമസ് (അത്മായ സന്ദേശം) (1)ശ്രീ. അച്ചൻകുഞ്ഞ് ഇലന്തൂർ (മരുപ്പച്ച) (11) ശ്രീമതി മേരി ജോർജ് (കുടുംബ പ്രിയവാദിനി) (12)പ്രൊഫ. കെ.കെ. ഏബ്രഹാം (ചർച്ച് വീക്കിലി) (13) റവ. സണ്ണി ഏബ്രഹാം (നവീകരണം) (14) ശ്രീ. പരണിയം സ്റ്റീഫൻ (ക്രൈസ്തവ ദീപിക) (15)ക്യാപ്റ്റൻ പി.ഐ. ചാക്കോ.(യുദ്ധശബ്ദം) (16)ശ്രീ. പി.ഒ. സണ്ണി (ദൗത്യം) (17) ശ്രീ. പി.ജെ. വറുഗീസ് (ഡയോസിസൻ ബുള്ളറ്റിൻ) (18) റവ. ഇ.ജെ. ഡാനിയേൽ (സഭാദീപം) (19)പ്രൊഫ. സഖറിയ മാത്യു (ന്യൂവിഷൻ) (20)



സഭാഭാസുരൻ വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് തിരുമേനിയുടെ ഓർമ്മപ്പെരുന്നാൾ ഫെബ്രുവരി 23-ാം തീയതി പഴയസെമിനാരിയിൽ ആഘോഷപൂർവ്വം കൊണ്ടാടുന്നു.

## ഇടവക സന്ദർശനവും പ്രതിഷ്ഠാശുശ്രൂഷയും

പാണ്ടനാട് സെൻ്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ കഴിഞ്ഞ നവം. 8-ന് പ്രതിഷ്ഠാ ഞായറാഴ്ചയിൽ 15 കുട്ടികൾ പ. സഭയിൽ പ്രതിഷ്ഠിക്കപ്പെട്ടു. രണ്ടുശനിയാഴ്ചകളിലായി കുട്ടികൾ ചെറുപ്പത്തിൽ സ്വീകരിച്ച മാമോദീസ, പ. മൂറോൻ അഭിഷേകം, വി. കുർബ്ബാന, സ്തുതി ചൊവ്വാക്കപ്പെട്ട വിശ്വാസം, പരിശുദ്ധ സഭാ ചരിത്രം, പിതാക്കന്മാർ അനുഭവിച്ച പീഡനങ്ങൾ എന്നിവയെ സംബന്ധിച്ച ക്ലാസ്സുകളിൽ സംബന്ധിച്ചു കുമ്പസാരിക്കേണ്ടത് എങ്ങനെയാണെന്ന് പഠിപ്പിച്ചശേഷം നവം. 7-ന് തീയതി ശനിയാഴ്ച പള്ളിയിലെ 15 കുട്ടികൾ വികാരി അച്ചൻെറ മുമ്പാകെ ആദ്യകുമ്പസാരം സ്വീകരിച്ചു. നവം. 8-ാം തീയതി ഇടവകസന്ദർശിച്ച പരിശുദ്ധ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ വി. കുർബ്ബാന മദ്ധ്യേ നടന്ന പ്രതിഷ്ഠാ ശുശ്രൂഷയിൽ കുട്ടികൾ എല്ലാവരും പ്രതിഷ്ഠിക്കപ്പെട്ടു.

## ഓർത്തഡോക്സ് സഭാ നിവേദകസംഘം രാഷ്ട്രപതിയെ സന്ദർശിച്ചു.

*ന്യൂഡൽഹി:* അടുത്തയിടയായി ഭാരതത്തിലുടനീളം ന്യൂനപക്ഷങ്ങൾക്കും പ്രത്യേകിച്ച് ക്രിസ്തീയ സമൂഹത്തിനുമെതിരേ നടന്നുവരുന്ന അക്രമങ്ങളെ അപലപിച്ചുകൊണ്ട് ഇതിനു പരിഹാരം ഉടനെ കാണണമെന്ന നിവേദനവുമായി മലങ്കര ഓർത്തഡോക്സ് സഭയുടെ ഒരു നിവേദക സംഘം ഡിസം. 18-ന് രാഷ്ട്രപതിയെ സന്ദശിച്ചു. ജോബ് മാർ പീലക്സിനോസ് മെത്രാപ്പോലീത്താ, റവ. ഫാ. പി.എ. ഫിലിപ്പ്, എം.ജി. ജോർജ്ജ് മുത്തൂറ്റ്, തോമസ് മത്തായി, ജോർജ് വർഗ്ഗീസ്, കോശി ജേക്കബ് എന്നിവരുടെ പ്രതിനിധി സംഘമാണ് നിവേദനം സമർപ്പിച്ചത്.

ക്രിസ്തീയ സമൂഹം ഭാരതത്തിന് നല്കിയിട്ടുള്ള ഈടുറ്റ സംഭാവനകളെ രാഷ്ട്രപതി നന്ദിപൂർവ്വം അനുസ്മരിച്ചു. പ്രത്യേകിച്ചും വിദ്യാഭ്യാസം, ചികിത്സ എന്നീ മേഖലകളിൽ ക്രിസ്ത്യാനികൾ നല്കിയിട്ടുള്ള സേവനം നിസ്വാർത്ഥവും അതുല്യവുമാണെന്ന് അദ്ദേഹം പ്രസ്താവിച്ചു. ക്രിസ്തീയ പുരോഹിതർക്കും സ്ഥാപനങ്ങൾക്കും നേരെ നടക്കുന്ന അക്രമങ്ങൾ എത്രയുംവേഗം നിറുത്തലാക്കുവാനും ഭരണഘടന വാഗ്ദാനം ചെയ്യുന്ന എല്ലാ ആനുകൂല്യങ്ങളും അവകാശവും ക്രിസ്തീയ സമൂഹത്തിന് നേടിക്കൊടുക്കുവാനും താൻ പ്രതിജ്ഞാബദ്ധനാണെന്ന് രാഷ്ട്രപതി പറഞ്ഞു.

മലങ്കര ഓർത്തഡോക്സ് സഭയുടെ ക്രിസ്മസ് പുതുവത്സരാശംസകളും നിവേദക സംഘം രാഷ്ട്രപതിയ്ക്ക് നേർന്നു.

# സണ്ടേസ്കൂൾ വാർത്തകൾ

### *"സണ്ടേസ്ക്കൂൾ പ്രതിഭ"*

സീനിയർ വിഭാഗം പ്രസംഗമത്സരത്തിൽ നാലു മേഖലകളിൽ ഒന്നും രണ്ടും സ്ഥാനം കരസ്ഥമാക്കിയ എട്ടുപേർക്കു വേണ്ടി ഒരു മത്സരം കോട്ടയം കാതോലിക്കേറ്റ് ഹാളിൽ വച്ച് ജനുവരി രണ്ടാം തീയതി നടത്തി. അതിൽ ഒന്നാം സ്ഥാനം നേടിയ കുമാരി ശൈനോ ഹന്നാ വറുഗീസിനെ (പുളിക്കീഴ്) 1998ലെ "സണ്ടേസ്ക്കൂൾ പ്രതിഭ"യായി പ്രഖ്യാപിക്കുകയുണ്ടായി. അതിനുള്ള ക്യാഷ് അവാർഡും ഫലകവും ആഗസ്റ്റ് രണ്ടാം ശനിയാഴ്ച കോട്ടയത്തുവച്ചു നടക്കുന്ന സണ്ടേസ്ക്കൂൾ അസോസിയേഷന്റെ പൊതുസമ്മേളനത്തിൽവച്ചു നൽകുന്നതാണ്. മത്സരത്തിൽ സംബന്ധിച്ച എല്ലാവർക്കും പ്രോത്സാഹന സമ്മാനങ്ങൾ മത്സരദിവസത്തിൽത്തന്നെ നൽകുകയുണ്ടായി. സണ്ടേസ്ക്കൂൾ പ്രതിഭയെ തിരഞ്ഞെടുക്കുന്നത് ഈ വർഷം മുതലാണ് ആരംഭിച്ചത്. അതിനുള്ള കാഷ് അവർഡ് ഫാദർ എം.എം. വറുഗീസ് നൽകിയിട്ടുള്ള എൻഡോവ്മെന്റ് മൂലമാണ് നൽകുവാൻ കഴിയുന്നത്.

*ശ്ലാഘനീയമായ സംഭാവന:* കഴിഞ്ഞ വർഷമാണ് ഫാദർ എ.എം. വറുഗീസ് (ആലുമ്മൂട്ടിൽ, കുരമ്പാ) 5000 രൂപായുടെ മേൽപ്പറഞ്ഞ എൻഡോവ്മെന്റ് തന്നത്. ഉചിതമായവിധത്തിൽ അത് ഉപയോഗിക്കുന്നു എന്നറിഞ്ഞതുകൊണ്ട് ഈ വർഷവം 5000രൂപായുടെ സംഭാവന നൽകുകയുണ്ടായി. യുക്തമായും ഏറ്റവും പ്രയോജനപ്രദമവും അത് വിനിയോഗിക്കുമെന്നുള്ള പ്രതീക്ഷയോടെ നൽകിയിട്ടുള്ളത്. സണ്ടേസ്ക്കൂൾ പ്രസ്ഥാനത്തോടുള്ള അച്ചന്റെ താല്പര്യവും കരുതലുമാണ് ഈ സൗമനസ്യത്തിൽ പ്രകടമാകുന്നത് ബ:അച്ചനോടുള്ള നന്ദി പ്രസ്ഥാനത്തിന്റെ പേരിൽ ഞാൻ അറിയിക്കുന്നു.

### *യു.എ.ഇ. സണ്ടേസ്ക്കൂളുകൾ*

അവിടെയുള്ള സണ്ടേസ്ക്കൂളുകളുടെ ഉന്നതനിലവാരത്തെപ്പറ്റിയും പ്രശംസാർഹങ്ങളായ പ്രവർത്തന പരിപാടിയെപ്പറ്റിയും മുമ്പും ഞാൻ റിപ്പോർട്ട് ചെയ്തിട്ടുള്ളതാണ്. ഇടവകകളുടെ ബജറ്റിൽ മുന്തിയ ഒരു സണ്ടേസ്ക്കൂളിന് നൽകിയിട്ടുള്ളത്.

കേന്ദ്രത്തിലേക്കുള്ള എല്ലാ പിരിവിലും സംഭാവനകളിലും യു.എ.ഇ. സണ്ടേസ്ക്കൂളുകൾ മുന്നിട്ടുനിൽക്കുന്നു. ജീവകാരുണ്യദിനപ്പിരിവിൽ ഏറ്റവും അധികം നൽകുന്നത് അവരാണ്. അവർ എല്ലാവരോടുമുള്ള നന്ദി ഞാൻ അറിയിക്കുന്നു.

### *മാർഗ്ഗനിർദ്ദേശകക്യാമ്പുകൾ:*

സണ്ടേസ്ക്കൂൾ പാഠപുസ്തകങ്ങൾ പഠിപ്പിച്ച്, പരീക്ഷനടത്തുന്ന പ്രവർത്തനപരിപാടിക്കുപുറമേ ഒൻപത് പത്ത് ക്ലാസ്സുകളിൽ പഠിക്കുന്ന കുട്ടികൾക്ക് മാർഗ്ഗനിർദ്ദേശക്യാമ്പുകൾ സംഘടിപ്പിക്കുന്നതിലും ശ്രദ്ധിക്കുന്നു. ഈ വർഷം അതിനുതുടക്കം കുറിച്ചുകൊണ്ട് തുമ്പമൺ ഭദ്രാസനത്തിന്റെയും കൊല്ലം ഭദ്രാസനത്തിന്റെയും ആഭിമുഖ്യത്തിൽ ഓരോ ക്യാമ്പ് സംഘടിപ്പിച്ചു. കുമാരികുമാരന്മാരുടെ പ്രശ്നങ്ങൾ കണക്കിലെടുത്ത് അവർക്ക് ആവശ്യമായ കൗൺസലിങ്ങും മാർഗ്ഗനിർദ്ദേശങ്ങളും നൽകുവാൻ സഹായകമാണ് ഈ ക്യാമ്പുകൾ.

ബോംബെ ഭദ്രാസനത്തിൽ ഇത്തരം ക്യാമ്പുകൾ മുമ്പുതന്നെ ആരംഭിച്ചിട്ടുള്ളതാണ്. ഈപ്രാവശ്യം പൂനായിൽവച്ച് അപ്രകാരം ഒരു ക്യാമ്പ് വളരെ വിജയകരമായി നടക്കുകയുണ്ടായി. നമ്മുടെ ടീൻഎയ്ജേഴ്സിന്റെ കാര്യത്തിൽ നാം പ്രത്യേകം ശ്രദ്ധിക്കുകയും, അവരുടെ താല്പര്യങ്ങളും ആവശ്യങ്ങളും ശരിയായി മനസ്സിലാക്കി, അവയ്ക്ക് അനുയോജ്യമായ പരിപാടികൾ നാം ആവിഷ്ക്കരിക്കയും ചെയ്തില്ലെങ്കിൽ അവർ സഭക്കു നഷ്ടപ്പെട്ടുപോകും.

*ജീവകാരുണ്യദിനപ്പിരിവ്:* ജനുവരി 17-ാം തീയതി ഞായറാഴ്ച നടന്ന ജീവകാരുണ്യദിനപ്പിരിവ് മുൻവർഷത്തെക്കാൾ കൂടുതൽ ലഭിച്ചിട്ടുണ്ട് എന്നു കരുതുന്നു. എല്ലാവർഷവും അങ്ങനെയാണു കണ്ടുവരുന്നത്. നൂറുശതമാനം സണ്ടേസ്ക്കൂളുകളും അതിൽ സഹകരിക്കണമെന്നുള്ളതാണ് പ്രതീക്ഷ. പിരിഞ്ഞുകിട്ടുന്ന തുക യഥാസമയം കേന്ദ്രത്തിൽ എത്തിക്കുവാൻ തക്കവണ്ണം അത് ഇൻസ്പെക്ടർമാർ ശ്രദ്ധിക്കേണ്ടതാണ്. പലരും അതിൽ വീഴ്ച വരുത്തുന്നു എന്നു ഖേദത്തോടെ പറയട്ടെ. കൃത്യനിഷ്ഠ സത്യസന്ധത, എന്നീ കാര്യങ്ങൾ ഒരിക്കലും അവഗണിക്കാവുന്നവയല്ല, ചുമതലപ്പെട്ടവർ ഓരോ കാര്യവും യഥാസമയം ചെയ്താൽ അത് വലിയ അനുഗ്രഹമായിരിക്കും. വേദവിജ്ഞാനത്തോടൊപ്പം വളർത്തേണ്ട കാര്യങ്ങളാണ് ക്രിസ്തീയ മൂല്യങ്ങൾ.

ഒൻപതിലേയും പത്തിലെയും പാഠപുസ്തകങ്ങൾ പ്രസിദ്ധീകൃതമായി. പാഠങ്ങൾ കുറെക്കൂടി ലഘൂകരിക്കപ്പെട്ടിട്ടുണ്ട് എന്നാണ് ഞങ്ങളുടെ വിശ്വാസം. ഈ സഹസ്രാബ്ദത്തിന്റെ അവസാനവർഷമാണ് നമ്മുടെ മുമ്പിലുള്ളത്. അർപ്പണബോധത്തോടും ഉത്സാഹത്തോടും പുതിയ വർഷത്തെ പ്രവർത്തനങ്ങൾ നമുക്ക് ഏറ്റെടുക്കാം.

ആശംസകളോടെ
*യോശുവാ അച്ചൻ*

4 -ാം ചരമവാർഷികം

19-2-1999



**Rev. Fr. John Mathew**

**U.S.A**

Inserted by:

**Mrs. Gracy Mathew & Family**

New Jercy U.S.A.

*Licence No.475, 11th April 1946. Registered No. KL KTM - 36*

# THE MALANKARA SABHA

*Catholicate Office, Kottayam - 686 038*

മറ്റുള്ളവരിൽ നിന്നും കഷ്ടനഷ്ടങ്ങളും ഉപദ്രവങ്ങളും
അനുഭവിച്ചിട്ടും, ജീവിതം പൂർണ്ണമായി വിജയിച്ച് ആരോഗ്യവും
സന്തോഷവും ഉയർച്ചയും പ്രാപിച്ചതിന് നന്ദി.









**T.V. Varghese - Deputy Director (Edn)** (68-ാം ജന്മദിനം നന്ദി)
**Kunjanam - Rtd. Income Tax - Officer**
**Mrs. & Mr. T.V. Geevarghese**
**Gregory, Maria, Leny**

*Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam at the Catholicate Press, Kottayam - 38. Chief Editor Rev. Dr. Jacob Kurian.*

**Price Rs.3.50/-**